# മലങ്കരസഭ

പുസ്തകം 18.  1964 മേയ്  ലക്ക





പാത്രിയർക്കാ കാതോലിക്കാ സിംഹാസനങ്ങൾ വിജയിപ്പൂതാക !

പ. പാത്രിയർക്കീസ് ബാവാ തിരുമേനിയും പ. കാതോലിക്കാബാവാ തിരുമേനിയും

നീണാൾ വാഴട്ടെ

## [illegible]വിവരം.



### അയ്യപ്പൻ കോവിൽപള്ളി

അയ്യപ്പൻ കോവിൽ ഓർത്തഡോക്സ് പള്ളിയിലെ പെരുന്നാൾ 1964 ഏപ്രിൽ 19-20-തീയതികളിൽ ഇടവക മെത്രാപ്പോലീത്താ മാർ ഈവാനിയോസ് തിരുമേനിയുടെ സാന്നിദ്ധ്യത്തിൽ സാഘോഷം കൊണ്ടാടപ്പെട്ടു. 20-ാംതീയതി തിരുമേനിയും ഫാദർ വി. ജെ. ഗബ്രിയേൽ, ഫാദർ സി. എം. ജോൺ എന്നിവരുംചേർന്ന് മൂന്നിന്മേൽ കുർബ്ബാന അർപ്പിച്ചു. അനന്തരം തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ട സണ്ടേസ്കൂൾ വാർഷിക സമ്മേളനത്തിൽ ഫാ വി.ജെ. ഗബ്രിയേലും, ഫാ എം എം വർഗ[illegible] പ്രസംഗിച്ചു. 20-ാംതീയതി തന്നെ മാർ ഇ[illegible]നിയോസ് തിരുമേനിയുടെ കല്പനപ്രകാരം ഫാ[illegible] എം. എം. വർഗീസ് വികാരിയായി ചാർജ്ജ[illegible]ടുത്തു.

....0....

### വിശേഷദിവസങ്ങൾ

**1964 മേയ് 16 മുതൽ ജൂൺ 15 വരെ.**

| | | |
|---|---|---|
| മേയ് | 17. | പെന്തിക്കുസ്തി ഞായറാഴ്ച |
| | 18. | മാർ അഹറോൻബാവായുടെ ഓർമ്മ. |
| | 20. | നാല് ഏവൻഗേലിസ്ഥന്മാരുടെയും ദിഖ്യാ, കുസ്തന്തീനോപ്പോലീസ്, എപ്പേസൂസ് എന്നീ ആകമാന സുന്നഹദോസുകളിൽ ഉൾപ്പെട്ട പരിശുദ്ധ പിതാക്കന്മാരുടെയും ഓർമ്മ. |
| | 22. | സ്വർഗ്ഗാരോഹണ വ്യാഴാഴ്ച. |
| | 24. | പെന്തിക്കുസ്തിക്കുശേഷം 1-ാം ഞായറാഴ്ച. |
| | 31 | പെന്തിക്കുസ്തിക്കുശേഷം 2-ാം ഞായറാഴ്ച. |
| ജൂൺ | 6. | യൂയാക്കിം മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ (പരുമല) |
| | 7. | പെന്തിക്കുസ്തിക്കുശേഷം 3-ാം ഞായറാഴ്ച. |
| | 11. | മാർ ബർന്നബാസ് ശ്ലീഹായുടെ ഓർമ്മ. |
| | 14. | പെന്തിക്കുസ്തിക്കുശേഷം 4-ാം ഞായറാഴ്ച. |
| | 15. | ദൈവമാതാവിന്റെ നാമത്തിൽ ആദ്യം പള്ളി സ്ഥാപിച്ചതിന്റെ ഓർമ്മ. |

### മാന്യ വരിക്കാരോട്

മലങ്കരസഭയുടെ ഈ വർഷത്തെ വരിസംഖ്യ അയച്ചുതന്നു സഹായിച്ച എല്ലാ മാസികാബന്ധുക്കളോടും ഞങ്ങൾ പ്രത്യേകം കൃതജ്ഞത പ്രകാശിപ്പിക്കുന്നു. എന്നാൽ ഇനിയും വരിസംഖ്യ അയച്ചു തരാത്തവർ ചിലരുണ്ട്. അവർ സദയം അയച്ചുതന്നു സഹായിക്കണമെന്ന് അപേക്ഷിക്കുന്നു.

വരിസംഖ്യ യഥാസമയം അയച്ചുതരാത്തവർക്കു തുടർന്നു മാസിക അയക്കാൻ സാധിച്ചു എന്നുവരികയില്ല എന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ.

# മലങ്കരസഭ


പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നത്

| പുസ്തകം 18 | 1964 മേയ് | ലക്കം 7 |
|---|---|---|


## പത്രാധിപലേഖനങ്ങൾ

### i. കാതോലിക്കാസ്ഥാനാരോഹണം

ഇസ്രായേലിനെ നാല്പതു വർഷക്കാലം മരുഭൂമിയിൽക്കൂടെ അത്ഭുതകരമായി വഴിനടത്തിയ മോശ ജീവിതസായാഹ്നത്തിലെത്തി. യോഗ്യനായ ഒരു പിൻഗാമിയെ അദ്ദേഹം കണ്ടുപിടിച്ചു. എല്ലാ ഇസ്രായേലിനെയും കൂട്ടിവരുത്തി പിൻഗാമിയായ യോശുവായെ അവർക്കു കാണിച്ചുകൊടുത്തു. "ബലവും ധൈര്യവും ഉള്ളവനായിരിക്ക" എന്നു പിൻഗാമിയെ ഉദ്ബോധിപ്പിച്ചു. അനന്തരം തന്റെ അന്ത്യസന്ദേശം അവർക്കു നൽകി. മോശയെപ്പോലെ അതുല്യനായ ഒരു നായകന്റെ വേർപാട് അവർക്കു ചിന്തിക്കുകൂടി പ്രയാസമായിരുന്നു "പുരാതനനായ ദൈവം നിന്റെ സങ്കേതം, കീഴെ ശാശ്വതഭുജങ്ങൾ ഉണ്ട്" എന്ന് അദ്ദേഹം അവരെ ആശ്വസിപ്പിക്കയും അനന്തരം അവരുടെ ഇടയിൽനിന്നും വാങ്ങിപ്പോകുകയും ചെയ്തു. അപ്രകാരം 34 വർഷക്കാലം മരുഭൂസദൃശമായ ക്ലേശാനുഭവങ്ങളിലൂടെ, ദൈവാനുഗ്രഹകരമായവിധം മലങ്കര സുറിയാനിസഭയെ നയിച്ച അതിന്റെ മഹാപുരോഹിതനും മഹാനായ നായകനുമായ പരിശുദ്ധ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനി തന്റെ ഇഹലോക ദിവസങ്ങൾ അവസാനിക്കാറായിരിക്കുന്നു എന്ന് അറിഞ്ഞിട്ട്, 1962 മെയ് 17-ാംനു സഭയെ (അസ്സോസ്യേഷൻ) മലങ്കരസഭാ സ്ഥാപകനായ മാർ തോമ്മാശ്ലീഹാ സ്ഥാപിച്ച നിരണം പള്ളിയുടെ വിശാലമായ അങ്കണത്തിൽ കൂട്ടി വരുത്തി; പിൻഗാമി തെരഞ്ഞെടുക്കപ്പെട്ടു.

1963 ഡിസംബർ 21-ാംനു തിരുമേനി മലങ്കരസഭയ്ക്കു തന്റെ അന്ത്യസന്ദേശം നല്കുകയും ഏതാനും ദിവസങ്ങൾ കഴിഞ്ഞ്–1964 ജനുവരി 3-ാംനു നമ്മിൽനിന്നു വാങ്ങിപ്പോവുകയും ചെയ്തു. പിൻഗാമിയായ ഔഗേൻ മാർ തീമോത്തിയോസ് തിരുമേനി അന്നുതന്നെ മലങ്കരമെത്രാപ്പോലീത്തായും നിയുക്ത കാതോലിക്കായും എന്ന നിലയിൽ ഈ സഭയുടെ ഭരണഭാരമേറ്റെടുത്തു, തിരുമേനിയുടെ സിംഹാസനാരോഹണം ഈ മെയ് 22-ാംനു-"സ്വർഗ്ഗാരോഹണ വ്യാഴാഴ്ച" ഔപചാരികമായി നിർവ്വഹിക്കപ്പെടും. അദ്ദേഹം അന്നുമുതൽ കിഴക്കിന്റെ മോറാൻ മാർ ബസ്സേലിയോസ് ഔഗേൻപ്രഥമൻ കാതോലിക്കാ എന്നായിരിക്കും അറിയപ്പെടുന്നത്. മോശയുടെ പിൻഗാമിയായിവന്ന യോശുവായിക്കു വാഗ്ദത്ത നാട്ടിൽ വിവിധപ്രശ്നങ്ങൾ കൈകാര്യം ചെയ്‌വാനുണ്ടായിരുന്നു. അവയെയെല്ലാം ദൈവകൃപമുഖാന്തിരം വിജയപ്രദമായി നിർവ്വഹിപ്പാൻ അദ്ദേഹത്തിനു സാധിച്ചു. "യഹോവാ തന്നെ നിനക്കു മുമ്പായി നടക്കുന്നു, അവൻ നിന്നോടുകൂടെ ഇരിക്കും, നിന്നെ കൈവിടുകയില്ല, ഉപേക്ഷിക്കയുമില്ല; നീ പേടിക്കരുത്, ഭ്രമിക്കയുമരുത്" എന്നുള്ള തന്റെ മുൻഗാമിയുടെ വചനങ്ങൾ യോശുവായിക്കു ബലവും ധൈര്യവും നൽകി "മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ ജീവിച്ചിരുന്നു പ്രവർത്തിപ്പാൻ ദൈവം കൃപചെയ്യട്ടെ" എന്നു പ. ബാവാ തിരുമേനി തന്റെ പിൻഗാമിയെ അനുഗ്രഹിച്ചിട്ടുണ്ട്. മഹത്തും ഉന്നതവുമെങ്കിലും ബഹുമുഖങ്ങളായ ചുമതലാഭാരങ്ങൾ വഹിക്കുവാനുള്ള ഒരു സ്ഥാനത്തേക്ക് ആരോഹണം ചെയ്യുന്ന അഭിനവകാതോലിക്കാബാവാ തിരുമേനിക്ക്, മോശയെപ്പോലെ മഹാനും പരിശുദ്ധനുമായ തന്റെ മുൻഗാമിയുടെ ആശിസ്സും മാതൃകയും മാർഗ്ഗദർശനം ചെയ്യുമെന്നും സഭയിൽപെട്ട എല്ലാ സ്ഥാനങ്ങളിൽനിന്നും വ്യക്തികളിൽനിന്നും ആത്മാർത്ഥവും അച്ചടക്കപൂർവ്വവുമായ അനുസരണവും സഹകരണവും നിർല്ലോഭമായി ലഭിക്കുമെന്നും ഞങ്ങൾക്കു വിശ്വാസമുണ്ട്. തിരുമേനിയെ ഞങ്ങൾ അനുമോദിക്കുകയും തിരുമേനിക്കു ഭക്തിപൂർവ്വം ഭാവുകങ്ങൾ നേരുകയും ചെയ്യുന്നു.

### ii. പ. പാത്രിയർക്കീസ് ബാവാ തിരുമേനിക്കു സ്വാഗതം.

മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ കാതോലിക്കാസിംഹാസനാരോഹണ

…വിവാക്കാൻ ഈ മാ… എഴുന്നള്ളുന്ന മോറാൻ …ധിപലെം…ക്കൂബ് തൃതീയൻ പാത്രി… തിരുമേനിക്ക് അതിഗംഭീരവും …ലവുമായ ഒരു സ്വീകരണമായിരിക്കും …ിക്കുന്നത്. സഭാസമാധാനാന്തരം തിരുമേ…ഹിച്ച പങ്ക് മലങ്കര സഭാംഗങ്ങൾക്ക് തിരുമേ…യ അതിമാത്രം സ്നേഹപാത്രമാക്കിത്തീർത്തിട്ടുണ്ട്. …ദ്ദേഹത്തിന്റെ നേർക്കുള്ള നമ്മുടെ ഭക്ത്യാദരവുകൾ …പ്രകടിപ്പിക്കാനുള്ള സമുചിതമായ ഒരു സന്ദർഭം കൂടിയാണിത്. കാതോലിക്കാസ്ഥാപനം അന്ത്യോക്യായും മലങ്കരയുമായുള്ള സ്നേഹബന്ധത്തിന്റെ വിജയവൈജയന്തിയാണ്. മലങ്കരയിലെ കാതോലിക്കാസിംഹാസനപുനഃസ്ഥാപനത്തിൽ നേതൃത്വം വഹിക്കുകയും ഇവിടത്തെ പ്രഥമ കാതോലിക്കായുടെ അവരോധന ശുശ്രൂഷയിൽ പ്രധാന കാർമ്മികനായിരിക്കുകയും ചെയ്തു തിരുമനസ്സിലെ പ്രശസ്തനായ ഒരു മുൻഗാമിയായ പ. അബ്ദൽമിശിഹാ പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ടാണ്. മലങ്കരയിൽ കാതോലിക്കാ സിംഹാസനം നിലനിൽക്കുന്ന കാലമത്രയും ആ പരിശുദ്ധ പിതാവിന്റെ പാവനസ്മരണ നിലനിൽക്കുകതന്നെ ചെയ്യും. അപ്രകാരം ഇപ്പോഴത്തെ കാതോലിക്കാ വാഴ്ചയിലെ പ്രധാന കാർമ്മികനായിരിക്കാൻ സമാഗതനാകുന്ന മോറാൻ മാർ യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവാ തിരുമേനിയും മലങ്കരസഭയുടെ കൃതജ്ഞതാനിർഭരമായ സ്മരണയ്ക്ക് അർഹതയാർജ്ജിച്ചിട്ടുണ്ട്. കാതോലിക്കാസ്ഥാപനത്തെ സംബന്ധിച്ചിടത്തോളം നിസ്വാർത്ഥവും പ്രോത്സാഹജനകവുമായ നിലയിൽ വർത്തിച്ചിട്ടുള്ള അത്താനാസ്യോസ് ഗാമോലോ, ദീവന്നാസ്യോസ് ഹേഹേ, മിഖായേൽ റാബോ, ഇഗ്നാത്യോസ് അബ്ദൽമിശിഹാ ആദിയായ മഹാന്മാരായ പാത്രിയർക്കീസന്മാരോടൊപ്പം മാർ യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവാ തിരുമേനിയും സഭാചരിത്രത്തിൽ പ്രകീർത്തിതനാകുമെന്നാണ് ഞങ്ങളുടെ ബോദ്ധ്യം. പാത്രിയർക്കേറും കാതോലിക്കേറും തമ്മിലുള്ള സ്നേഹബന്ധത്തിന്റെ നിദർശനമാണ്. കാതോലിക്കായെ വാഴിക്കുമ്പോൾ പാത്രിയർക്കീസും, പാത്രിയർക്കീസിനെ വാഴിക്കുമ്പോൾ കാതോലിക്കായും പ്രധാന കാർമ്മികത്വം വഹിക്കുക എന്നുള്ളത്. ചരിത്രവും കാനോനും നിഷ്കർഷിക്കുന്ന നടപടിയും ഇതു തന്നെ. സഭാംഗങ്ങൾ തമ്മിലുള്ള സ്നേഹത്തിന്റെ ദാർഢ്യത്തിനും ഒരുമയ്ക്കും, പാത്രിയർക്കേറിലും കാതോലിക്കേറിലുംപെട്ട എല്ലാവരും ദൈവഭക്തിയിലും സഭാസ്നേഹത്തിലും മുന്നേറുന്നതിനും ഇതു പ്രചോദനം നൽകും. പരിശുദ്ധ പാത്രിയർക്കീസ് ബാവാ തിരുമേനിയെ ഹർഷാദരപുരസ്സരം ഞങ്ങൾ സ്വാഗതം ചെയ്തുകൊള്ളുന്നു.

—: 0 :—

## നിയുക്ത കാതോലിക്കാ ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട്

(35-ാം പേജിൽനിന്നും തുടർച്ച)

ന്നു തിരുമേനിയെ അറിയിച്ചുകൊണ്ടിരുന്നു. മോശ തന്റെ ജീവിതാന്ത്യത്തിനു മുമ്പായി യോശുവായെ തെരഞ്ഞെടുത്ത വസ്തുത തിരുമേനി അനുസ്മരിച്ചു. ഒരു പിൻഗാമിയെ അവശ്യം തെരഞ്ഞെടുക്കണം എന്നു തിരുമേനി നിശ്ചയിച്ചു. തെരഞ്ഞെടുപ്പു നടത്തേണ്ടതു മലങ്കര അസ്സോസ്യേഷനാണ്. 1962 മെയ് 17-ാം തീയതി തിരുമേനി, മാർ തോമ്മാശ്ലീഹായാൽ സ്ഥാപിതമായ നിരണം പള്ളിയുടെ വിശാലമായ അങ്കണത്തിൽ അസ്സോസ്യേഷൻ വിളിച്ചുകൂട്ടി. അസ്സോസ്യേഷൻ ഏകകണ്ഠമായി ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായെ മലങ്കരമെത്രാപ്പോലീത്തായുടെയും കാതോലിക്കായുടെയും പിൻഗാമിയായി തെരഞ്ഞെടുത്തു. "മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ ജീവിച്ചിരുന്നു പ്രവർത്തിപ്പാൻ ദൈവം കൃപ ചെയ്യട്ടെ" എന്നു പ. ബാവാ തിരുമേനി അനുഗ്രഹമരുളി. തിരുമേനി ഇപ്രകാരം തുടർന്നു: "കാതോലിക്കാസിംഹാസനത്തിനുവേണ്ടി ആരംഭം മുതൽ പ്രവർത്തിച്ച ആളാണദ്ദേഹം. അതിനുവേണ്ടി അദ്ദേഹം പിന്നീട കഷ്ടപ്പാടുകൾ സഹിച്ചു.......ആകയാൽ ഇദ്ദേഹം ഒരു സഹദാകൂടി ആണ്. അദ്ദേഹം ഭക്തനും വൈരാഗ്യമുള്ളവനും നല്ല വായനയും അറിവും ഉള്ള ആളുമാണ്. അദ്ദേഹത്തിനു വിനയമുണ്ട്........ശീമയിലും നാട്ടിലും അദ്ദേഹം സഞ്ചരിച്ചിട്ടുണ്ട്. നമ്മുടെ പിൻഗാമി ഉത്തമനും ഭക്തനുമായ ഒരാളു…ന്നെന്നു കാണുന്നതിൽ നമുക്ക് ആനന്ദവും സന്തോഷവുമുണ്ട്." *

1964 ജനുവരി 3-ാം തീയതി പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു കാലം ചെയ്തു. അന്നു തന്നെ മലങ്കരമെത്രാപ്പോലീത്തായും നിയുക്ത കാതോലിക്കായും എന്ന നിലയിൽ മാർ തീമോത്തിയോസ് തിരുമേനി സഭാഭരണമേറ്റെടുത്തു. പ. കാതോലിക്കാബാവാ തിരുമനസ്സിലെ കബറടക്കശുശ്രൂഷയിൽ പ്രധാന കാർമ്മികത്വം വഹിച്ചതു മാർ തീമോത്തിയോസ് തിരുമേനി ആയിരുന്നു.

തിരുമേനി കാതോലിക്കാ ആയി ഔപചാരികമായി സിംഹാസനാരോഹണം ചെയ്യുന്നതു് ഈ മാസം 22-ാം തീയതി ആണ്. ഇതിൽ തിരുമേനിയെ അനുമോദിക്കുകയും തിരുമനസ്സിലെ നേർക്കുള്ള ഭക്തിബഹുമാനങ്ങൾ രേഖപ്പെടുത്തുകയും ചെയ്യുന്നു. "യഹോവാ തന്നെ നിനക്കു മുമ്പായി നടക്കുന്നു, അവൻ നിന്നോടുകൂടെ ഇരിക്കും. നിന്നെ കൈവിടുകയില്ല, ഉപേക്ഷിക്കയുമില്ല;" (ആവ. 31: 8) എന്നു മോശ യോശുവായോടു പറഞ്ഞ വചനങ്ങളാണ് ഈ അവസരത്തിൽ സ്മരണയിൽ വരുന്നതു്.

....0....

* 'മലങ്കരസഭ' പുസ്തകം 16, ലക്കം 8. Page 23. നിരണം അസ്സോസ്യേഷനിൽ പ. ബാവാ തിരുമനസ്സിലെ ഉപസംഹാരപ്രസംഗം.

# വാർത്തകളും കുറിപ്പുകളും

### കാതോലിക്കാ സ്ഥാനാരോഹണം

കാതോലിക്കാ സ്ഥാനാരോഹണം സംബന്ധിച്ചു കോട്ടയം മാർ ഏലിയാച്ചാപ്പലിന്റെ പുരോഭാഗത്തു് അതിവിശാലമായ ഒരു താൽക്കാലിക ദേവാലയം കലാചാതുരിയോടുകൂടി നിർമ്മിക്കപ്പെടുന്നതാണ്. ഒരു ലക്ഷം ആളുകൾക്ക് സുഖമായിനിന്നു് ആരാധിക്കാവുന്നത്ര വിശാലത ഇതിനുണ്ടായിരിക്കും. ഈ താൽക്കാലിക ദേവാലയത്തിന്റെ "കാൽനാട്ട്" കർമ്മം മാർ ഈവാനിയോസ് തിരുമേനി ഈ മാസം 1-ാംനു- നിർവ്വഹിച്ചു.

### ചരമങ്ങൾ

പരിയപ്പുറം ശീമാംകന്നേൽ കൊച്ചയ്പ വൈദ്യൻ 23-3-64-ൽ 75-ാമത്തെ വയസ്സിൽ കർത്താവിൽ നിദ്രപ്രാപിച്ചിരിക്കുന്നു. അദ്ദേഹത്തിന്റെ മൃതശരീരം മുളക്കുളം വലിയ പള്ളിയിൽ യഥായോഗ്യം സംസ്കരിക്കപ്പെട്ടു. ശ്രീ. വൈദ്യൻ മലങ്കരസഭാമാസികയുടെ ഉത്തമ സുഹൃത്തും മാസികയുടെ പ്രചരണസംബന്ധമായി വിലയേറിയ സഹായസഹകരണങ്ങൾ നൽകിക്കൊണ്ടിരുന്ന ദേഹവുമായിരുന്നു എന്നു ഞങ്ങൾ കൃതജ്ഞതയോടെ സ്മരിക്കുന്നു.

മലങ്കരസഭാ മാനേജിംഗ് കമ്മററി മെമ്പർ ശ്രീ മുറന്തൂക്കിൽ കഞ്ഞുവർക്കി അവർകളുടെ ഭാര്യ, 64 ഏപ്രിൽ 11-ാം തീയതി കർത്താവിൽ നിദ്രപ്രാപിച്ചു. മൃതശരീരം മാർ തീമോത്തിയോസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ മുളക്കുളം വലിയപള്ളി സിമിത്തേരിയിൽ സംസ്കരിക്കപ്പെട്ടു.

റവ ഫാദർ പി. സി. ചെറിയാ (ചന്ദനപ്പള്ളി)ന്റെ പിതാവ് ശ്രീ പി. സ… 9-4-64-ൽ കർത്താവിൽ നിദ്ര പ്രാപിച്ചു… ത്തിന്റെ മൃതശരീരം ദാനിയേൽ മാർ പീല…നോസ്, ഏബ്രഹാം മാർ ക്ലീമ്മീസ് എന്നീ …രുമേനിമാരുടെ പ്രധാന കാർമ്മികത്വത്തിൽ, അദ്ദേഹം സ്വന്തമായി സ്ഥാപിച്ചിട്ടുള്ള ചാപ്പൽ സെമിത്തേരിയിൽ സംസ്കരിക്കപ്പെട്ടു.

ഈ പരേതാത്മാക്കളെ ദൈവം ആനന്ദങ്ങളുടെ പർദൈസായിൽ ചേർത്തു് ആശ്വസിപ്പിക്കുവാൻ പ്രാർത്ഥിക്കുന്നു.

### ബഹറീൻ ഇടവക

ബഹറീൻ ഗവർമ്മെൻറ് ആശുപത്രിയിൽ സ്റ്റാഫ് നേഴ്സായി സേവനമനുഷ്ഠിക്കുന്ന മിസ്സ് സാറാമ്മ വറുഗീസും ബഹറീനിൽ ഒരു ഉദ്യോഗസ്ഥനായ ശ്രീ ഐസക്ക് ജോർജ്ജും തമ്മിലുള്ള വിവാഹം 30-3-64-ൽ സെൻറ് ക്രിസ്റ്റോഫർ പള്ളിയിൽവച്ചു റവ. ഫാ. റി. എം. ജോർജ്ജിന്റെ കാർമ്മികത്വത്തിൽ നടത്തപ്പെട്ടു. തദവസരത്തിൽ റവ. ആർച്ചു് ഡീക്കൻ അല്ലെൻമോറീസും സന്നിഹിതനായിരുന്നു.

### കോൺഫറൻസുകൾ

വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ 56-ാമതു കോൺഫറൻസ് റാന്നി പെരുനാട് ഹൈസ്കൂളിൽ വച്ച് കഴിഞ്ഞ ഏപ്രിൽ 21 മുതൽ 26 വരെ തീയതികളിലും, വിദ്യാർത്ഥിനീ പ്രസ്ഥാനത്തിന്റെ 42-ാമതു കോൺഫറൻസ് ഏപ്രിൽ 27 മുതൽ മെയ് 2 വരെ തീയതികളിൽ പള്ളം ബുക്കാനാൻ സ്കൂളിൽവച്ചും നടത്തപ്പെട്ടു. ഇവയിലെ പ്രധാന പ്രസംഗകൻ റവ. ഫാദർ ഏണസ്റ്റ് ജോൺ ആയിരുന്നു. രണ്ടു പ്രസ്ഥാനങ്ങളുടെയും പൊതുസമ്മേളനങ്ങളിൽ നിയുക്ത കാതോലിക്കാബാവാ തിരുമേനി ആദ്ധ്യക്ഷം വഹിച്ചു. വിദ്യാർത്ഥികോൺഫറൻസിൽ മന്ത്രി ശ്രീ ഇ പി. പൗലൂസ് ഡോ. പി. എം. പൗലൂസ് എന്നിവരും പ്രസംഗിക്കയുണ്ടായി. വിദ്യാർത്ഥിനികൾ ഏപ്രിൽ 29-ാംനു- ദേവലോകം അരമനയിൽ പ. കാതോലിക്കാബാവാ തിരുമനസ്സിലെ കബറിടത്തിലെത്തി അനുഗ്രഹം പ്രാപിക്കയുണ്ടായി. അവർക്ക് അരമനയിൽനിന്നു കാപ്പിസൽക്കാരം നടത്തപ്പെട്ടു.

### സണ്ടേസ്കൂൾ പരിശീലനക്ലാസ്സും അദ്ധ്യാപക സമ്മേളനവും.

കാർത്തികപ്പള്ളി ഹൈസ്കൂളിൽവച്ച് 64 ഏ

...ണ്ടേസ്കൂൾ ...ക്ലാസ്സുകൾ നടത്ത... ...കർ ഇതിൽ പങ്കെടുത്തു. ...വാർഷികസമ്മേളനം മാർ അ... ... തിരുമേനി ഉൽഘാടനം ചെയ്തു. ...യോസ്യോസ് തിരുമേനി ആദ്ധ്യക്ഷം വ... സർവ്വശ്രീ കെ. എം. സഖറിയാ, എം. ഏബ്രഹാം എന്നിവർ പ്രസംഗിച്ചു. പ. കാ...വിക്കാബാവാ തിരുമനസ്സിലെ ദേഹവിയോഗ...ൽ യോഗം അനുശോചനം രേഖപ്പെടുത്തി. പ...ശീലനക്ലാസ്സ് വിജയ പ്രദമായിരുന്നു.

## വാർഷികയോഗങ്ങൾ

ഉമയാററുകര ഓർത്തഡോക്സ് സുറിയാനിപ്പള്ളിയിലെ സണ്ടേസ്കൂൾ, ബാലസമാജം, മർത്തമറിയം സമാജം, യൂത്ത്ലീഗ് എന്നിവയുടെ സംയുക്ത വാർഷിക സമ്മേളനം 64 ഏപ്രിൽ 26-ാംനു- ബ. മാരേട്ട തോമസ് റമ്പാച്ചന്റെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. മല്പാൻ ഫാദർ എൻ. ഏം. യൂഹാനോൻ, ഡീക്കൻ ററി ജി. സഖറിയാ എന്നിവർ പ്രസംഗിച്ചു. റവ. ഫാ. ററി. എം. ഗീവറുഗീസ് സ്വാഗതവും, ശ്രീ എം. വി. മാത്യൂ കൃതജ്ഞതയും പറഞ്ഞു. വിജയികളായ കുട്ടികൾക്കും, പ്രസംഗാദി മത്സരങ്ങളിൽ വിജയിച്ചവർക്കും സമ്മാനങ്ങൾ നൽകപ്പെട്ടു.

കല്ലുങ്കത്ര ഓർത്തഡോക്സ് ഇടവകയിലെ മത്തിമറിയം സമാജത്തിന്റെ തന്നാണ്ടു വാർഷികം കഴിഞ്ഞ മാർച്ച് 2-ാംനു- ഞായറാഴ്ച മാർ ഈവാനിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. റവ ഡീക്കൻ കെ. എം. യോഹന്നാൻ, ശ്രീ നെടുമാവു ററി. വി. ജോർജ്ജ് എന്നിവർ പ്രസംഗിച്ചു

## പ. പാത്രിയർക്കീസ്ബാവാ തിരുമനസ്സിലെ പരിപാടി

പ പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ടു 64 മേയ് 16-ാംനു- ബയ്റൂട്ടിൽനിന്നും വിമാനമാർഗ്ഗം യാത്രതിരിച്ച് 17-ാംനു- രാവിലെ ഡൽഹിയിൽ എത്തിച്ചേരുന്നതും ഡൽഹിയിലെ നമ്മുടെ പള്ളിയിൽ വി. കർബാന അർപ്പിക്കുന്നതുമാണ്. ഇന്ത്യൻ പ്രസിഡണ്ട്, പ്രധാനമന്ത്രി എന്നിവരെയും മററും സന്ദർശിച്ചശേഷം 19-ാംനു- വിമാനമാർഗ്ഗം കൊച്ചിക്കു പുറപ്പെടും. 20-ാംനു- ഉച്ചയ്ക്കു മുമ്പായി വിമാനത്താവളത്തിൽ എത്തുന്ന പ. പാത്രിയർക്കീസ് ബാവായേയും പരിവാരങ്ങളെയും നമ്മുടെ തിരുമേനിമാർ ചെന്നു സ്വീകരിക്കുന്നതും ഉച്ചതിരിഞ്ഞു് അനേകം കാറുകളുടെ അകമ്പടിയോടുകൂടി കോട്ടയത്തേക്ക് ഘോഷയാത്രയായി കൊണ്ടുവരുന്നതും കോട്ടയം മാർ ഏലിയാചാപ്പലിൽ പ്രവേശിച്ചു ലുത്തിനിയാ നടത്തിയശേഷം സ്വീകരണമഹായോഗം നടത്തപ്പെടുന്നതുമാണ്. അനന്തരം ദേവലോകം അരമനയിലെത്തി വിശ്രമിക്കും. 22-ാംതീയതി കോട്ടയം മാർ ഏലിയാചാപ്പലിന്റെ പുരോഭാഗത്തു സജ്ജമാക്കപ്പെട്ടിരിക്കുന്ന വിശാലമനോഹരമായ താൽക്കാലിക ദേവാലയത്തിൽവച്ചുള്ള കാതോലിക്കാസ്ഥാനാരോഹണ ശുശ്രൂഷയിൽ ബാവാ തിരുമേനി പ്രധാന കാർമ്മികത്വം വഹിക്കും.

പാത്രിയർക്കീസ്ബാവാ തിരുമേനിയോടുകൂടി മാർ ഒസ്താത്തിയോസ് കുറിയാക്കോസ്, മാർ ഗ്രീഗോറിയോസ് പൗലൂസ്, മാർ സേവേറിയോസ് സഖായി എന്നീ മെത്രാപ്പോലീത്തന്മാരും തിരുമനസ്സിലെ പ്രൈവററ് സെക്രട്ടറി സാലീബാ റമ്പാനും അംഗരക്ഷകനും ഉണ്ടായിരിക്കും.

**കാലംചെയ്ത പരിശുദ്ധ കാതോലിക്കാബാവാതിരുമനസ്സിലെ കബർ പണിക്കു സംഭാവന ചെയ്യുക.**

പ. പാത്രിയർക്കീസ്ബാവാ തിരുമേനിക്കും പ കാതോലിക്കാബാവാ തിരുമേനിക്കും മലങ്കരസഭയിലെ വിവിധ കേന്ദ്രങ്ങളിൽ സമുചിതമായ സ്വീകരണം നൽകപ്പെടുന്നതാണ്.

## നിയമനവും സ്ഥലംമാററവും

ഡി. ശ്രീമാന്മാരായ അയ്യമ്പിള്ളി മനപ്പിള്ളി ചാപ്പൽ വികാരി ററി. വി. വറുഗീസ് കത്തനാരെ ഏലപ്പാറ പള്ളിയിലേക്കും അവിടെനിന്നും എം. എം. വറുഗീസ് കത്തനാരെ അയ്യപ്പൻകോവിൽ പള്ളിയിലേക്കും, കല്ലുങ്കത്രപള്ളിയിലുള്ള ചുമതലയ്ക്കുപുറമേ സി. ജെ. ഉമ്മൻ കത്തനാരെ നട്ടാശ്ശേരി പള്ളിയിലേക്കും, അവിടെനിന്നും ററി. ജി. മാത്യൂ കത്തനാരെ അയ്യമ്പിള്ളി മനപ്പിള്ളി ചാപ്പലിലേക്കും, നട്ടാശ്ശേരിയിൽ രണ്ടുതവണ നടത്തത്തക്കവണ്ണം മഴവന്നൂർ എൻ. ഡി ഡാനിയേൽ കത്തനാരെ നട്ടാശ്ശേരി പള്ളിയിലേക്കും സ്ഥലം മാററിയിരിക്കുന്നു.

## വനിതാസമാജം

കോട്ടയം ഭദ്രാസനത്തിലെ വനിതാസമാജം

(ശേഷം കവർ 4-ാം പേജിൽ)

# മാറായിൽനിന്ന് എലീമിലേക്ക്

(പുറപ്പാ...

(മിസ്സ് അന്നമ്മ വറുഗീസ്)

ഈ അത്ഭുതയുഗത്തിൽ പഴയ കണ്ടുപിടിത്തങ്ങളെ പുറംതള്ളിക്കൊണ്ടു പുതിയവ ദൈനംദിനം ഉടലെടുക്കുന്നു. 1945-ൽ ഹിരോഷിമയിൽ പ്രയോഗിച്ചതിനെക്കാൾ ശക്തിയേറിയ നശീകരണായുധങ്ങൾ അമേരിക്കയുടെയും റഷ്യയുടെയും ബ്രിട്ടന്റെയും സ്വാധീനതയിലുണ്ട്. അതിലുപരിയായി നിരായുധീകരണം സമാധാന സംഘടനകൾ ആദിയായവമൂലം ലോകക്ഷേമത്തിനായി ലോകമഹാന്മാർ തല പുകഞ്ഞു് ആലോചിക്കുന്നു. എങ്കിലും അന്യായവും അധർമ്മവും പുഷ്ടിപ്പെട്ടുകൊണ്ടിരിക്കുന്നു. ശാസ്ത്രീയ പുരോഗതിയോടൊപ്പം ആത്മഹത്യയും വർദ്ധിച്ചുവരുന്നുണ്ട്. താത്വികമായി പരിശോധിച്ചാൽ ആത്മഹത്യ ചെയ്യുന്നവരിൽ അനേകരും മരണത്തിന്റെ ഘോരഭയത്തെ അഭിമുഖീകരിക്കാനുള്ള ഭീതികൊണ്ടു് അപ്രകാരം ചെയ്യുന്നു എന്നുകാണാം. ചിലർ തങ്ങളുടെ ജീവിതത്തിന്റെ അർത്ഥശൂന്യതയെപ്പററിയുള്ള ചിന്തയാൽ അർത്ഥവത്തായ ജീവിതത്തെ ഇല്ലാതെയാക്കുന്നു. വേറെ ചിലർ പ്രഗൽഭമായ ഈ ജീവിതശേഷം ഉള്ള കാര്യങ്ങളെപ്പററി ഒരു പ്രത്യാശയും ഇല്ലാത്തതിനാൽ ആത്മഹത്യ ചെയ്യുന്നു. ലോകജ്ഞാനം ഫലകരമായ പലതിനെയും ഫലമില്ലാതാക്കിത്തീർക്കുന്നുവെങ്കിൽ ദൈവവചനവും അതിലെ മർമ്മങ്ങളും പ്രത്യാശയെ വാഗ്ദത്തം ചെയ്തുകൊണ്ടു് ഒരു വെല്ലുവിളിയായി നിത്യമായി നിലകൊള്ളുന്നു.

ദൈവപുത്രന്റെ ശബ്ദം കേൾക്കുന്നവർ ജീവൻ പ്രാപിക്കുന്നു. തിരുവചനം നിരാശയുള്ളവരെ പ്രത്യാശയുള്ളവരാക്കിത്തീർക്കുന്നു. കഷ്ടതകളിലും ജീവിത അപജയങ്ങളിലുംകൂടി കടന്നുപോകുന്ന അനേകർക്ക് ദൈവിക വാഗ്ദത്തങ്ങൾ ജീവദായകമാണെന്നു് വേദപുസ്തകം ആദ്യന്തം വ്യക്തമാക്കുന്നു. ലോകാരംഭം മുതൽ ദൈവശബ്ദം കേൾക്കയും അനുസരിക്കയും ചെയ്യുന്ന ഒരു സമൂഹത്തെ അതേ – ദൈവജനത്തെയും അവരുടെ പ്രയാണത്തിലുള്ള ജയാപജയങ്ങളെയും ഈ മഹൽ ഗ്രന്ഥം വിളിച്ചറിയിക്കുന്നു ജീവനുള്ള ദൈവത്തിന്റെ പ്രമാണങ്ങളെ ലംഘിച്ച യിസ്രായേൽ ജനത ഫറവോന്റെ അടിമകളായിതീർന്നു. അവർ കരഞ്ഞു പ്രാർത്ഥിച്ചപ്പോൾ അടിമത്വത്തിൽനിന്നും വിടുവിക്കുന്നതിനു ദൈവദാസനായ മോശ നിയുക്തനായി. മോശ ആരാധിക്കുന്ന ദൈവം ജ...നുള്ളവനും സർവ്വശക്തനും എന്നു പല അടയാ...ങ്ങളാൽ തെളിയിച്ചു കാണിച്ചു. കഠിന ബാധ...ൾക്കു ശേഷം മിസ്രയീമ്യർ ദൈവജനത്തിനു സ്വാതന്ത്ര്യം നൽകി. ജനം ഓടിപ്പോയി എന്നു് അറിഞ്ഞപ്പോൾ ഫറവോന്റെയും ജനത്തിന്റെയും മനസ്സുമാറി. ആയിരക്കണക്കിനു രഥങ്ങളും പടജ്ജനവുമായി പിൻതുടർന്നു് ശത്രുസേന അടുത്തുവരുന്നതുകണ്ടു് ഭയവിഹ്വലരായ ദൈവജനം മോശയോടു് എതിർത്തു. മോശയ്ക്കു ദൈവത്തിൽനിന്നും അമിതശക്തി ലഭിച്ചിരുന്നതിനാൽ "യഹോവ നിങ്ങൾക്കുവേണ്ടി യുദ്ധം ചെയ്യും" എന്നു് ഉറപ്പുപറയുവാൻ സാധിച്ചു. മുമ്പോട്ടുപോക; വടി എടുക്കുക; കടലിനെ വിഭാഗിക്കുക; എന്നിങ്ങനെ അധികാരത്തോടുകൂടിയ ദൈവകല്പന ഒരു ദൈവപൈതലിനു് എക്കാലവും ശക്തിപ്രദമാണ്. ജീവിതാസോധനത്തിൽ തോൽവിയടഞ്ഞു് നിരാശാഭരിതരായി കഴിയുന്ന ദൈവമക്കളോടു് പിതാവിനു് ഇന്നും ഇതത്രെ കല്പിക്കാനുള്ളതു് കുഴഞ്ഞ മുഴക്കാലുകളെ ബലപ്പെടുത്തുന്ന സൈന്യങ്ങളുടെ ദൈവമായ യഹോവാ വാഴ്ത്തപ്പെട്ടവൻ. വിശ്വാസമാകുന്ന വടി എടുത്തുകൊണ്ടു് സ്വന്ത ശക്തിയിൽ ആശ്രയിക്കാതെ പ്രാതികൂല്യങ്ങളാകുന്ന ചെങ്കടലുകളെ ഭാഗിച്ചു് അതിൽ കൂടെതന്നെ കടന്നുപോകാം. യിസ്രായേൽ ജനത്തിനു മുമ്പായി നടന്ന ദൈവദൂതൻ പിന്നാലെ നടന്നു. മേഘസ്തംഭവും പിമ്പിലായി. ദൈവജനം ചെങ്കടലിന്റെ നടുവിൽ ഉണങ്ങിയ നിലത്തുകൂടി കടന്നുപോയി. ശത്രുഗണം നിരായാസം ചെങ്കടലിൽ മുങ്ങിപ്പോയി. ഈ മഹാശക്തികണ്ടു് അനുഭവിച്ചറിഞ്ഞ എബ്രായജനത ദൈവത്തിലും തന്റെ ദാസനായ മോശയിലും വിശ്വസിച്ചു സ്ത്രീപുരുഷഭേദമെന്യേ യഹോവയ്ക്കു കീർത്തനം പാടിസ്തുതിച്ചു. വിടുതലിന്റെയും രക്ഷയുടേയും ഉല്ലാസഘോഷത്താൽ ദൈവജനം ഉണർത്തപ്പെട്ടു. ദൈവമക്കളുടെ പദവിയും മഹിമയും ഓർത്തു് അവർ കൃതാർത്ഥരായി. യാത്രയ്ക്കു് ഉത്തേജനം ലഭിച്ചു. ഏദയനൈരാശ്യങ്ങൾ ഓടിഒളിച്ചു. ലോകം, ജഡം, സാത്താൻ ആദിയായ മിസ്റയിമ്യ സൈന്യത്തിൽനിന്നും വിമുക്തരായ രക്ഷിതഗണത്തിന്റെ ആനന്ദവും ഉ

...ഇപ്രകാരം ആ ...പും മുമ്പോട്ട് പോകാമെ ...ാധിപ... ചിന്തിക്കുന്നുവെങ്കിൽ ആയ ...ത്പൽക്കരമാണ്. കർത്താവിന്റെ ...ന്മാർ ഇന്നാഥന്റെകൂടെ നടന്ന കാല... വലിയ ക്ലേശങ്ങളൊന്നും നേരിടേണ്ടി വ...ട്ടില്ല. ആഴത്തിലേക്കു പ്രവേശിച്ചപ്പോൾ ക്രൂശ് ...ഹിക്കാതെ കിരീടം പ്രാപിക്കയില്ലെന്നു വ്യക്ത...ായി.

യിസ്രായേൽജനത ചെങ്കടലിൽനിന്നു് കയറി പ്രവേശിച്ചതു ശൂർ മരുഭൂമിയിലാണ്. ആർത്തുപാടി ഘോഷിച്ച നാവുകൾ ദാഹത്താൽ വരണ്ടുതുടങ്ങി. മൂന്നു ദിവസം വെള്ളം കിട്ടിയില്ല. മിസ്രയിമിലെ സകലതും ഉപേക്ഷിച്ചു പുറപ്പെട്ട ജനസമൂഹം പഴയതിനെ ആഗ്രഹിച്ചു തുടങ്ങി. ലോകമയത്വത്തിൽ നിന്നും ആദ്ധ്യാത്മികജീവിതത്തിലേക്കു പ്രവേശിച്ചിട്ടു് പരിശോധനകൾ അടിക്കടി വരുമ്പോൾ പിന്മാറിപ്പോകാതിരിക്കുവാൻ ദിവ്യകൃപ പ്രാപിക്കേണ്ടതാണ്. മററു മാർഗ്ഗമൊന്നും നിർദ്ദേശിക്കാതെ സ്വന്തജനത്തെ ഈ ദുർഘടമാർഗ്ഗത്തിലൂടെ കടത്തിക്കൊണ്ടുപോയതു് കഠിനമാണെന്നു നാം ചിന്തിച്ചേക്കാം. യിസ്രായേൽചരിത്രത്തിൽ ഏററവും അത്ഭുതകരമായ ഈ യാത്രാപരിപാടി മുൻകരുതലുകളോടുകൂടി ദൈവം ക്രമീകരിച്ചതാണ്. നമ്മുടെ ജീവിതയാത്രയിലും നമുക്കു് ആകർഷണീയമെന്നു തോന്നുന്ന വഴിയുടെ അവസാനം ദുരിതപൂരിതമായിരിക്കും. സർവ്വജ്ഞനായ ദൈവം ആ വഴിയുടെ ഭവിഷ്യത്തു് അറിഞ്ഞുകൊണ്ടു് നമുക്കു് ഇഷ്ടമില്ലാത്ത മറെറാരു മാർഗ്ഗത്തിൽകൂടി കൊണ്ടുപോകുന്നു. സഹിക്കാനുള്ള കഴിവു് നൽകാതിരിക്കയില്ല ഒടുവിൽ നമ്മുടെ ഓട്ടം തികച്ചശേഷം രക്ഷയുടെ വാതിൽ തുറക്കപ്പെടുമ്പോൾ കഷ്ടതയിലായിരുന്നതു നന്നായി എന്നു പറയാനിടയാകും. നമ്മുടെ ശക്തിക്കപ്പുറമായ പ്രയാസങ്ങളും ചുമതലകളും നൽകാതെ പരിശോധനകൾക്കു് ആവശ്യമായ നീക്കുപോക്കുകളും നൽകിയ ദൈവകൃപയെ ഓർത്തു ദൈവത്തെ മഹത്വപ്പെടുത്തും. യാത്രയുടെ ആരംഭം വലിയ വിഷമംകൂടാതെ വേഗത്തിൽ കഴിച്ചുകൂട്ടി. എന്നാൽ ദുർഘടമായ വഴിയും സൂര്യന്റെ അതികഠിനമായ ചൂടും ആകർഷണീയമായ ഒന്നും ഇല്ലാത്ത മരുഭൂമിയിൽ സന്തോഷത്തിനു പകരം മന്ദതയും നൈരാശ്യവും പിറുപിറുപ്പും ശേഷിച്ചു മൂന്നു ദിവസത്തെ മുറവിളിക്കുശേഷം ലഭിച്ച വെള്ളം കയ്പുരസമുള്ളതായിരുന്നു. "ഞങ്ങൾ എന്തു കുടിക്കേണ്ടു" എന്നു് പറഞ്ഞു പ്രക്ഷുബ്ധരായ യിസ്രായേൽ ജനം മോശെക്കു വിരോധമായി ശബ്ദമുയർത്തി. ദൈവത്തിന്റെ ബലമുള്ള കൈക്കീഴ് താണിരിക്കുന്നതിനു് ജനത്തെ പഠിപ്പിക്കുന്നതിനും ഇവയെല്ലാം ആവശ്യമായിരുന്നു. നാം പോരാട്ടജീവിതത്തിൽകൂടി കടന്നുപോകുമ്പോഴാണ് ക്രിസ്തീയജീവിതം അനുഗ്രഹത്തിന്റെ വാഗ്ദത്തം മാത്രമല്ല വിശുദ്ധീകരണത്തിനുള്ള പോർക്കളം കൂടിയാണെന്നു് മനസ്സിലാകുന്നതു്. ദൈവം കാണിച്ചുകൊടുത്ത വൃക്ഷത്താൽ ജലം മധുരമാക്കപ്പെട്ടു. സമാധാനവും നന്ദിയും ഹൃദയങ്ങളിൽ നിറഞ്ഞപ്പോൾ ദൈവശബ്ദത്തിനു കീഴ്പ്പെട്ടു. സഹനശക്തി, വിശ്വാസം, സ്ഥിരത ആദിയായവയെല്ലാം ദൈവമക്കൾ അഭ്യാസത്താൽ കരസ്ഥമാക്കേണ്ടവയാണ്. ഹൃദയം നൊമ്പരപ്പെട്ടിരിക്കുമ്പോൾ തന്നെ ആത്മാവിൽ സന്തോഷിക്കണമെന്നാണ് തിരുഹിതം. ആയുസ്സു മുഴുവനും രോഗപീഡകളിൽ കൂടി സ്തോത്രഗീതം പാടി കടന്നുപോയ വിശ്വാസവീരന്മാരെ നമുക്കു സ്മരിക്കാം. സ്വന്തപ്രാപ്തിയോ ഭക്തിയോ അതിനു് സഹായകമല്ല. ദൈവകൃപയുടെ വ്യാപാരശക്തിയാണ് എനിക്കും നിങ്ങൾക്കും ആവശ്യമായിരിക്കുന്നതു്. വി: പൗലൂസ് ശ്ലീഹാ തനിക്കു് പ്രയാസമായിരുന്ന രോഗം സൗഖ്യമാകുവാൻ മൂന്നു പ്രാവശ്യം അപേക്ഷിച്ചിട്ടും ലഭിച്ചില്ല. ദൈവസംസർഗ്ഗത്തിന്റെ സന്തോഷം അനുഭവിച്ചുകൊണ്ടു് കൃപയെ പുകഴ്ത്തി. നമ്മുടെ കർത്താവും ഗത്സമനയിൽ പാനപാത്രം നീങ്ങിക്കിട്ടാൻ പ്രാർത്ഥിച്ചു എങ്കിലും പിതൃഹിതപ്രകാരം കയ്പ്പേറിയ കാസാ മട്ടോളം കുടിച്ചു. അതിന്റെ ഫലം—രസം_നിത്യതയോളം എത്തുന്നതാണ്. യിസ്രായേൽ യാത്രചെയ്തപ്പോൾ പാളയം അടിച്ചതു് സമാഗമനകൂടാരത്തിന്റെ ചുററിലുമായിരുന്നു. നാല്പതു സംവത്സരം ദൈവം അവരെ പുലർത്തി. ദൈവസാന്നിദ്ധ്യത്തെക്കുറിച്ചുള്ള ഉറപ്പോടെ അവരെ നടത്തിയതു്. മരുഭൂമിയിൽകൂടി യാത്രചെയ്ത കാൽപ്പാടുകൾ ധാരാളമാകയാൽ വഴിത്താരയൊന്നും വ്യക്തമല്ല. എന്നെ നടത്തുന്ന പാതയിൽകൂടി മറെറാരാളെ നടത്തുന്നില്ല. ഏവർക്കും വിവിധ പഥങ്ങളാണ് കല്പിക്കപ്പെട്ടിരിക്കുന്നതു്. ശ്രേഷ്ഠ ഇടയനായ മിശിഹാതമ്പുരാൻ നമ്മുടെമേൽ ദൃഷ്ടിവച്ചു് ആലോചന പറഞ്ഞുതരും. ആ മാർഗ്ഗം സന്തോഷസന്താപസമ്മിളിതമാകയാൽ കർത്താവിനു പ്രഥമസ്ഥാനം കൊടുക്കാം. അപ്പോൾ നിരാശയുടെയും ഭയത്തിന്റെയും കരിനിഴൽ മാറിപ്പോകുമെന്നുമാത്രമല്ല; മധുരമാക്കപ്പെടുകയും ചെയ്യും. മാറായുടെ പിന്നാലെ കാണുന്ന ഏലീമിലെ അനുഗ്രഹങ്ങൾക്കു മാധുര്യം ഏറുമെന്നുള്ളതു് അനുഭവിച്ചറിയേണ്ടതാണ്. തകർന്നും നുറുങ്ങിയുമിരിക്കുന്ന ഹൃദയങ്ങളിലേക്കു ദൈവികസമാധാനം കടന്നുവരുന്നതു് ആഴമായിട്ടാണ്. ദൈവജനങ്ങൾക്കു് ആനന്ദിക്കുവാനുള്ളതു ദൈവകൃപയിൽ മാത്രമാണ്. ഈ ലോകയാത്രയിൽ മാറായുടെ മാർഗ്ഗങ്ങൾ തരണം ചെയ്തു നിത്യാനന്ദമാകുന്ന ഏലീം പ്രാപിക്കുംവരെ പരിശോധനകളാകുന്ന മൂശയിൽ കൂടി കടന്നു പൊന്നുപോലെ പുറത്തുവരണം. മാറായുടെ അനുഭവങ്ങളിൽ വിശ്വാസത്തോടും ക്ഷമയോടും കൂടി സഹിച്ചും ഏലീമിൽ നന്ദിയും ഭയഭക്തിയും നിറഞ്ഞവരായും രക്ഷകനെ ധ്യാനിച്ചുകൊണ്ടു് ഓട്ടം തികയ്ക്കാം.

—0—

നീണ്ടകഥ

# കാത്തിരുന്ന ജീവിതം

(പി. കെ. സൈമൺ, കന്നങ്കളം)

4-ാം നൂററാണ്ടിൽ പൗരസ്ത്യ റോമാസാമ്രാജ്യത്തിന്റെ തലസ്ഥാനമായിരുന്ന (ഇസ്റ്റാൻബൂൾ) പട്ടണത്തിൽ നടന്നതായി സങ്കല്പാധിഷ്ഠിതമായ ഒരു കഥയാണിതു്. രാജകിങ്കരന്മാരെ പേടിച്ചു് അന്നത്തെ ക്രിസ്ത്യാനികൾ വിജനമായ ഗുഹകളിലും, കുന്നിൻചരിവുകളിലുമാണ് അവരുടെ കർമ്മാദികൾ നടത്തിയിരുന്നതു്. ക്രിസ്ത്യാനികളുടെ നേരെ കൊലവാളുയർത്തിപ്പിടിച്ചുകൊണ്ടു്, അട്ടഹാസം മുഴക്കിയ റോമാ ചക്രവർത്തിയുടെ ക്രൂരമർദ്ദനങ്ങളും, കൊലമരംപോലും തൃണവൽഗണിച്ചു് യേശുക്രിസ്തുവിനുവേണ്ടി സ്വന്തജീവൻ ബലികൊടുക്കാൻ തയ്യാറായ കുറെ മനുഷ്യജീവിതങ്ങളാണ് ഇതിലെ കഥാപാത്രങ്ങൾ–

–ലേഖകൻ

## 1. സലീന

വെള്ളിരേഖകൾ വീണുതുടങ്ങിയ തലമുടി അലസമായി അഴിച്ചിട്ടുകൊണ്ടു്, തന്റെ പൂന്തോട്ടത്തിന്റെ മദ്ധ്യഭാഗത്തു് മിനുമിനുത്ത വെണ്ണക്കല്ലിൽ കൊത്തി നിർത്തിയിട്ടുള്ള മനോഹരമായ കുരിശിന്റെ മുമ്പിൽ കൈകൂപ്പി നിൽക്കുകയായിരുന്നു സലീന. യൗവ്വനത്തിന്റെ മനോഹാരിത നശിച്ചുതുടങ്ങിയ ആ കടക്കണ്ണുകളിൽ കണ്ണുനീരിന്റെ മുത്തുമണികൾ താഴോട്ടു വീഴാൻ കാത്തിരിക്കയായിരുന്നു മനോഹരമായ ഒരു സായംസന്ധ്യ. പടിഞ്ഞാറൻ ചക്രവാളത്തിന്റെ അഗാധതയിലേക്കു് ശോണിമയണിഞ്ഞ മേഘപാളികളുടെ ഇടയിലൂടെ കുങ്കുമച്ചാറണിഞ്ഞ പകലോൻ സാവധാനം ഊർന്നിറങ്ങുകയായിരുന്നു

പൗരസ്ത്യ റോമാസാമ്രാജ്യത്തിന്റെ തലസ്ഥാന നഗരമായ ഇസ്താംബൂൾ നഗരത്തിൽ പടിഞ്ഞാറെ കോട്ടമതിലിനടുത്തു് തെക്കോട്ട് അഭിമുഖമായി നിൽക്കുന്ന ഒരു കൊച്ചുവീടിന്റെ മുൻവശത്താണ് ആ പൂന്തോട്ടം സ്ഥിതിചെയ്യുന്നതു് പുഞ്ചിരിച്ചു നിൽക്കുന്ന പൂക്കളെക്കൊണ്ടും, ചുമന്നു് തുടുത്ത മുന്തിരിക്കുലകളെ താങ്ങിനിൽക്കുന്ന മുന്തിരി വള്ളികളെക്കൊണ്ടും, നിറഞ്ഞതാണ് ആ പൂന്തോട്ടം. അതിലൂടെ കുറെ അങ്ങു വടക്കോട്ടു നടന്നാൽ ഒരു കൊച്ചു് അരുവിയാണ് ആ അരുവിയുടെ അക്കരെ കടന്നാൽ നിറയെ കരിമ്പാറക്കൂട്ടങ്ങൾ നിറഞ്ഞ ഒരു കുന്നിൻചരിവും. കുന്നിന്റെ മാറിലൂടെ പൊട്ടിച്ചിരിച്ചു് പതഞ്ഞു് ഒഴുകുന്ന ആ അരുവിയുടെ കളകളാരവം ഒഴിച്ചാൽ ആ സ്ഥലം തികച്ചും ശബ്ദശൂന്യമാണ്.

കുളിർമ്മയുള്ള ഒരു ചെല്ലക്കാററു് ആ പൂച്ചെടികളെ തഴുകിക്കൊണ്ടു് അതിലൂടെ കടന്നുപോയി. ആ തൈമണിക്കാററിന്റെ മധുരിമ ആസ്വദിച്ചിട്ടെന്നവണ്ണം വിടർന്നു നിൽക്കുന്ന പൂമൊട്ടുകൾ മന്ദം മന്ദം തലയാട്ടി. സലീനയുടെ കനകലലാടത്തിലേക്കു് അടർന്നു് വീണുകിടന്നിരുന്ന അളകങ്ങളും സാവധാനം ഊഞ്ഞാലാടിക്കൊണ്ടിരുന്നു. അവൾ കൈലേസെടുത്തു തന്റെ കവിളിലൂടെ ഒഴുകുന്ന കണ്ണുനീർത്തുള്ളികൾ ഒപ്പിക്കൊണ്ടു് ആ കുരിശിലേക്കു വീണ്ടും വീണ്ടും നോക്കി. ഈ പ്രപഞ്ചകടാഹത്തിന്റെ സ്രഷ്ടാവായ ആ പരംപൊരുൾ സ്വന്തം പ്രജകളുടെ രക്ഷയ്ക്കുവേണ്ടി ജീവൻ ആഹുതിചെയ്ത ത്യാഗത്തിന്റെ ബലിപീഠമാണതു്. അന്നു് ആ വിലാവിൽ നിന്നൊഴുകിയ പരിശുദ്ധമായ രക്തത്തിന്റെ മണം അപ്പോഴും ആ കുരിശിൽ തളംകെട്ടി നില്ക്കുന്നതായി അവൾക്കു തോന്നി അതേ, ഞായറാഴ്ചതോറും അവൾ പള്ളിയിൽ പോകുമ്പോൾ തന്റെ രക്ഷകൻ തൂക്കപ്പെട്ട യഥാർത്ഥ കുരിശു് ആ പള്ളിയുടെ മദ്ബഹായിൽ നിൽക്കുന്നതു് അവൾ കണ്ടിട്ടുണ്ടു്. തങ്ങളുടെ ചക്രവർത്തിയായ കുസ്തന്തീനോസിന്റെ മാതാവായ ഹെലേനി രാജ്ഞിയാണ് അതു കണ്ടെടുത്തതു്. ചക്രവർത്തിയാണ് അതവിടെ സ്ഥാപിച്ചതു്. സലീനയ്ക്കു് ആ കഴിഞ്ഞുപോയ കാലങ്ങളെയെല്ലാം ശരിക്കും ഓർമ്മയുണ്ടു്. ഭൂതകാല

[...]ക്ക് അവളുടെ ഓ[...] പറക്കുകയാണ്. ഹോ– [...]ത്തിയെടുത്ത ഓർമ്മയുടെ താള[...]........

* * *

ഏതാണ്ട് മുപ്പതു വർഷങ്ങൾക്കു മുമ്പാണത്. [...]ന്ന് സലീനായ്ക്ക് ഒൻപതു വയസ്സ് പ്രായമുണ്ടാ[യി]രുന്നു. കളങ്കമെന്താണെന്ന് അറിയാത്ത മനോഹരമായ കോമളകുട്ടിക്കളി പ്രായം. സലീനായ്ക്ക് അവളുടെ അമ്മയെ ഓർമ്മയില്ല. അവൾക്ക് വെറും രണ്ടു വയസ്സു പ്രായമുള്ളപ്പോൾ ആ മാതാവ് ഈ ലോകത്തോട് യാത്ര പറഞ്ഞിരുന്നു. എന്നാൽ വാത്സല്ല്യാതിരേകം വേണ്ടുവോളം പകർന്നുതരാൻ കഴിവുള്ള അവളുടെ പ്രിയപ്പെട്ട പിതാവ് അമ്മയില്ലാത്ത ദുഃഖം അവളെ അറിയിച്ചില്ല.–പലപ്പോഴും ആ ചോദ്യം അവൾ അപ്പനോടു ചോദിക്കാറുണ്ട്–

"എന്റെ അമ്മച്ചി എവിടെയാണ് അപ്പച്ചാ?" അവളുടെ കൂട്ടുകാരികൾക്കെല്ലാം അമ്മച്ചിയുണ്ട്. അമ്മച്ചി തങ്ങൾക്ക് ചുവന്ന പുള്ളിയുള്ള ഉടുപ്പുകൾ തുന്നിത്തന്നതും, നെയ്യപ്പം ചുട്ടുതന്നതുമൊക്കെ അവർ സലീനായോടു പറയുമ്പോൾ അവൾക്ക് എന്തൊരു കൊതിയാണെന്നോ. തനിക്കും ഒരമ്മച്ചി ഉണ്ടായിരുന്നെങ്കിൽ.... .......

അപ്പച്ചൻ അവളെ വാരി എടുത്ത് ഉമ്മ വെക്കും. ആ കണ്ണുകൾ നിറഞ്ഞിരിക്കും. അതു കാണുമ്പോൾ സലീനായുടെ കുരുന്നു ഹൃദയം വേദനിക്കും. പിന്നീട് അവൾ അപ്പച്ചനോട് അത് ചോദിക്കാറില്ല.

അവളുടെ അപ്പച്ചന് കൊട്ടാരത്തിൽ ഒരു ചെറിയ ജോലിയുണ്ട്. നന്നെ പുലരുമ്പോൾ തന്നെ അപ്പച്ചൻ ഉണർന്നെഴുന്നേൽക്കും പക്ഷെ എഴുന്നേററ ശേഷവും കുറെ സമയം കിടക്കയ്ക്കരികിൽ കൈകൾ കൂപ്പിക്കൊണ്ട് അദ്ദേഹം മുട്ടുകുത്തി നിൽക്കും. ചിലപ്പോൾ ആ കണ്ണുകളിൽനിന്നും കണ്ണുനീർ തുള്ളികൾ അടർന്നു വീഴും. സലീന ഉണർന്നാലും കണ്ണുചിമ്മികൊണ്ട് ഉറങ്ങുന്ന ഭാവത്തിൽ അതെല്ലാം കാണും. പക്ഷെ അവൾ അപ്പച്ചനോട് അതേക്കുറിച്ച് ഒരിക്കലും ചോദിച്ചിട്ടില്ല. ചോദിച്ചാൽ അദ്ദേഹം കൂടുതൽ സങ്കടപ്പെട്ടെങ്കിലോ ആ കണ്ണുകൾ നിറയുന്നതു കണ്ടാൽ അവളും വേദനിക്കും.

കാലത്തെ ദിനചര്യകളും, ഭക്ഷണവും കഴിഞ്ഞാൽ അവളും അപ്പച്ചനും ഒരുമിച്ചാണു വീട്ടിൽനിന്നും ഇറങ്ങുന്നത് അവൾ പള്ളിക്കൂടത്തിലേക്കും അപ്പച്ചൻ കൊട്ടാരത്തിലേക്കും. ഉച്ചതിരിഞ്ഞ് അവൾ വീട്ടിലേക്കു പോരുന്നതു കൂട്ടുകാരുടെ കൂടെയാണ്. പിന്നെ തന്റെ ജോലി മുഴുവൻ പൂന്തോട്ടത്തിലായിരിക്കും ചെടികൾ നനയ്ക്കുകയും, കടപറിഞ്ഞു വീഴാറായ കൊച്ചുചെടികളെ നേരെ നിറുത്തുകയും ചെയ്യുന്നത് അവളാണ് അപ്പോഴേക്ക് അപ്പച്ചനും വന്നുകഴിയും. പിന്നെ നടക്കാൻ പോകയായി. പൊട്ടിച്ചിരിക്കുന്ന ആ കൊച്ചരുവിയുടെ തീരത്തെ പഞ്ചാരമണലിലും, പച്ചപുതച്ച ആ കുന്നിൻചരിവിലും അപ്പച്ചന്റെ കൈയ്യിൽ തൂങ്ങിപിടിച്ച് തുള്ളിച്ചാടി നടക്കുന്നത് എന്ത് രസമാണെന്നോ;

അന്നൊരു ഞായറാഴ്ചയായിരുന്നു. അതിരാവിലെതന്നെ അപ്പച്ചൻ കുളിച്ച് നല്ല വസ്ത്രങ്ങൾ ധരിച്ചിരുന്നു. സലീനായേയും അദ്ദേഹം കുളിപ്പിച്ച് നല്ലൊരു പട്ടുടുപ്പ് ധരിപ്പിച്ചു. മനോഹരമായ ആ ചുവന്ന പുള്ളിയുള്ള പട്ടുടുപ്പ് സ്വയം നോക്കി ആസ്വദിച്ചുകൊണ്ട് സലീന ചോദിച്ചു. "അപ്പച്ചാ, നമ്മള് എങ്ങോട്ടാ,– കൊട്ടാരത്തിലേക്കാണോ."

"എന്താ– മോള് കൊട്ടാരത്തിലേക്കു വരുന്നോ"

"ഞാൻ വരാം– എനിക്ക് എന്ത് ഇഷ്ടമാണെന്നോ കൊട്ടാരത്തിൽ വരാൻ".

ആ കുരുന്നു കവിളിൽ വാത്സല്ല്യപൂർവ്വം നുള്ളിക്കൊണ്ട് അദ്ദേഹം പറഞ്ഞു "ഓഹോ– മോൾക്ക് ഇഷ്ടമാണോ– എന്നാല് അപ്പച്ചൻ പിന്നെ ഒരു ദിവസം കൊട്ടാരത്തിൽ കൊണ്ടുപോകാം– കേട്ടോ........ ഇപ്പോൾ നമ്മള് പോന്നത് എങ്ങോട്ടാണെന്ന് അറിയാമോ?"

"എനിക്ക് അറിയാലോ– പട്ടുടുപ്പു വാങ്ങാൻ"

അവളുടെ വലതുകൈ പിടിച്ച് മുററത്തിറങ്ങിക്കൊണ്ട് അദ്ദേഹം പറഞ്ഞു. "സലീനായ്ക്ക് ഇനി[...] പട്ടുടുപ്പും വാങ്ങിക്കണോ........? ഉം....വാ...."

ആ പിതാവും മകളും കൂടി നടന്നു. ആ പൂന്തോട്ടവും കടന്ന് അരുവിയുടെ തീരത്തെത്തിയപ്പോഴും, അവരെങ്ങോട്ടാണെന്നു സലീനായ്ക്ക് മനസ്സിലായില്ല. അരുവിയിലെ ചിറെറാളങ്ങളെ പ്രതിബന്ധപ്പെടുത്തിക്കൊണ്ട് ഉയർന്നു നിൽക്കുന്ന പാറക്കൂട്ടങ്ങളിൽകൂടി ഒററയടിവെച്ച് അവർ അക്കരെകടന്നു. ആ കുന്നിൻ ചരിവിലെ വലിയൊരു കരിമ്പാറയുടെ നടുവിലുള്ള വലിയ ഒരു വിള്ളലിലേക്ക് ചൂണ്ടിക്കൊണ്ട് അപ്പച്ചൻ പറഞ്ഞു– "മോളെ അതാ അവിടേക്കാണ് നാം പോകുന്നത്". സലീന ഒന്നും മിണ്ടിയില്ല. അവർ ഉള്ളിലേക്കു കടന്നു സലീന അത്ഭുതപ്പെട്ടുപോയി. അവിടെ അവളെപ്പോലെ



പത്തൻപതു കുട്ടികൾ ഉണ്ടായിരുന്നു. എല്ലാവരും കൈകൂപ്പി മുട്ടുകുത്തി നില്ക്കുകയായിരുന്നു. അതാ കറുത്ത അങ്കി ധരിച്ച ഒരു താടിമീശയുള്ളയാൾ. അദ്ദേഹം എന്തോ പറയുന്നുണ്ട്. അപ്പച്ചൻ നിൽക്കുന്നതുപോലെ കൈകൂപ്പി അവളും നിന്നു..........പക്ഷെ അതും അവൾക്ക് അറിഞ്ഞുതീരു– ആ താടിക്കാരൻ ആരാണെന്ന്. അവൾ അത് അടക്കത്തിൽ അപ്പച്ചനോടു ചോദിച്ചു. "ആ കറുത്ത കുപ്പായം, ഇട്ടിരിക്കുന്ന ആൾ ആരാണപ്പച്ചാ."

"അദ്ദേഹമാണ് നമ്മുടെ അച്ചൻ."

"ആ.......,, ആ കുഞ്ഞുമകളുടെ ചെവിയിൽ അപ്പച്ചൻ മെല്ലെമന്ത്രിച്ചു.

"അച്ചനോ– എന്നുവെച്ചാ ആരാണപ്പച്ചാ–"
"അപ്പച്ചൻ വീട്ടിൽചെന്ന് മോൾക്ക് പറഞ്ഞുതരാം–പോരെ...." ഇപ്പോൾ അതേപ്പററി അത്രയേ പറയാൻ പററൂ.

വീട്ടിലെത്തുന്നതുവരെയും അവൾക്ക് അത് അറിയാൻ തിടുക്കമായിരുന്നു. പക്ഷെ വീട്ടിലെത്തിയപ്പോൾ അവിടെ ആരോ വന്നിരുന്നു. ഓ....... കൊട്ടാരത്തിലെ ഒരു പടയാളി.!........... അവൾക്ക് അയാളെ പേടിയാണ്. വന്നുകയറിയപാടെ അയാൾ ചോദിച്ചു. "എവിടെനിന്നാ– അപ്പനും മകളുംകൂടെ,

സലീനായ്ക്ക് അറിയാം അതിന്റെ ഉത്തരം പറയാൻ– പക്ഷെ അപ്പോഴേക്കും അപ്പച്ചൻ പറഞ്ഞുകഴിഞ്ഞു "ഇവളുടെ അമ്മയുടെ വീടുവരെ ഒന്നുപോയി". എന്ത്! സലീന അന്തം വിട്ടുപോയി. അമ്മയുടെ വീട്ടിലേക്കോ– ഈ അപ്പച്ചൻ എന്തിനാണു നുണ പറയുന്നത്– വാസ്തവത്തിൽ, നുണ പറഞ്ഞ അപ്പച്ചനോട് അവൾക്കു കുറച്ചൊരു വെറുപ്പു തോന്നി – ആ രംഗം അങ്ങിനെ അവസാനിച്ചു. അവൾ പള്ളിക്കൂടത്തിലേക്കും, അപ്പച്ചൻ കൊട്ടാരത്തിലേക്കും യാത്രയായി.

ഉച്ചതിരിഞ്ഞ് അച്ചച്ചൻ വീട്ടിലെത്തിയപ്പോഴാണ് വീണ്ടും അവൾ അത് ചോദിച്ചത്. അദ്ദേഹം തന്റെ മുറിയിലുള്ള മനോഹരമായ ഒരു ചിത്രം അവളെ കാണിച്ചു. "കണ്ടോ–ഇതു് ആരാണെന്ന് അറിയുമോ; ഇതാണ് നമ്മുടെ യേശുതമ്പുരാൻ."

"യേശുതമ്പുരാനോ,, അവൾ ആ പടം കൈയ്യിലെടുത്തു നോക്കിക്കൊണ്ടു ചോദിച്ചു. "ഇദ്ദേഹം ആരാ അപ്പച്ചാ-"

"ഇദ്ദേഹമാണ് ഈ കാണുന്ന ആകാശവും,ഭൂമിയും, നമ്മുടെ ആ അരുവിയില്ലേ അതും, നമ്മേയും, ഒക്കെയുണ്ടാക്കിയതു്."

"ഏ" അവൾ ഞെട്ടിപ്പോയി. "അപ്പൊ ഇദ്ദേഹം വളരെ വലിയ ആളായിരിക്കും അല്ലേ അപ്പച്ചാ– [...]യരം ഉണ്ടാകുമോ,, ആ[...] വന്ന സംശയമാണത്. ആ[...] വന്നു– "അതൊന്നുമില്ല മോളെ അ[...]പ്പോലെ തന്നെയാ–"

"അദ്ദേഹം ഇപ്പൊ എവടയാ പാർക്കുന്ന[...]പ്പച്ചാ–". "അദ്ദേഹം അതാ– ആ കാണുന്ന ആ[...]ശമില്ലേ– അവിടെ വലിയൊരു കൊട്ടാരമുണ്ട്. അവിടയാ താമസിക്കുന്നത്. അവിടെ എത്ര[...]ക്കാ ആളുകളാണെന്നോ, അദ്ദേഹത്തെ സ്തുതിക്കാനും ശുശ്രൂഷിക്കാനുമൊക്കെ". അപ്പച്ചന്റെ വായിലേക്കുതന്നെ ഉൽക്കണ്ഠയോടെ നോക്കിയിരിക്കുന്ന സലീന ചോദിച്ചു: "നമുക്ക് അങ്ങോട്ടു പോവാൻ പററോ."

തന്റെ പൊന്നുമകളെ മടിയിൽ പിടിച്ചിരുത്തിക്കൊണ്ട് വാത്സല്യനിധിയായ ആ പിതാവ് പറഞ്ഞു. "തീർച്ചയായും നമുക്കു പോകാം പക്ഷെ ഒരു കാര്യം ഉണ്ട്. നുണ പറയുകയോ വഴക്കുണ്ടാക്കുകയോ, കുസൃതി കാണിക്കുകയോ ഒന്നും ചെയ്യാത്ത, നല്ല ആളുകൾക്കു മാത്രമേ ആ കൊട്ടാരത്തിലേക്ക് കടക്കാൻ പററൂ".

"അപ്പൊ– അപ്പച്ചനു് അങ്ങോട്ട് കടക്കാൻ പററത്തില്ലല്ലോ-" അവൾ മടിയിൽനിന്നും ചാടിയിറങ്ങിക്കൊണ്ടു പറഞ്ഞു "ഇന്നു കാലത്ത് ആ കൊട്ടാരത്തീന്ന് വന്ന മനുഷ്യനോട് അപ്പച്ചൻ നുണ പറഞ്ഞില്ലേ."

ആ കുഞ്ഞിന്റെ ബുദ്ധിശക്തിയിൽ ആ പിതാവ് കോൾമയിർകൊണ്ടു. അദ്ദേഹം അവളെ തഴുകിക്കൊണ്ടു പറഞ്ഞു. മോളെ യേശുതമ്പുരാനെ കുറിച്ചോ, നാം ആ സ്ഥലത്തേക്ക് പോയതിനെക്കുറിച്ചോ,മോള് ആരോടും ഒന്നും പറയരുത്. കേട്ടോ. രാജാവിന്റെ ആളുകൾ നമ്മെ പിടിച്ചുകൊണ്ടുപോവും."

അതുമാത്രം സലീനായ്ക്കു മനസ്സിലാക്കാൻ സാധിച്ചില്ല. യേശുതമ്പുരാനെക്കുറിച്ച് പറയുന്നതിൽ ആ രാജാവിന് എന്താ നഷ്ടം! ഈ ലോകത്തെയും, അവളെത്തന്നെയും ഉണ്ടാക്കിയ ആ തമ്പുരാനോട് അവൾക്ക് എന്ത് ഇഷ്ടമാണെന്നോ–ഹൗ–ആ കൊട്ടാരത്തിൽ അവൾക്കൊന്നു പോകാൻ കഴിഞ്ഞെങ്കിൽ! പക്ഷെ എങ്ങിനെയാണ് ആകാശത്തേക്ക് കയറുന്നത്. ഏതായാലും അവൾക്ക് അവിടെ പോകണം. അതിന് ഒരു നല്ല കുട്ടിയാകാൻ തന്നെ മനസ്സിലുറപ്പിച്ചു.

സന്ധ്യ മയങ്ങുകയായിരുന്നു. പകലോന്റെ കനകപ്പല്ലക്ക് പശ്ചിമാംബരത്തിലെ ശോണിമയണിഞ്ഞ മേഘസുന്ദരികൾ വഹിച്ചുകൊണ്ട് മന്ദാ

# പട്ടത്വവും കൈവെപ്പും

(മല്പാൻ ഫാദർ എൻ. എ. യൂഹാനോൻ.)

### പട്ടത്വം സാധുത്വമുള്ളതായിരിക്കണം.

പട്ടത്വമില്ലാതെ കൂദാശകളോ, കൂദാശകളില്ലാതെ സഭയോ നിലനിൽക്കയില്ല. പട്ടത്വമില്ലാതെ സഭ നിലനില്ക്കുവാൻ സാദ്ധ്യമല്ലാത്തപ്രകാരം, സഭയില്ലാതെ പട്ടത്വത്തിനും നിലനില്ക്കുക സാദ്ധ്യമല്ല. സാധുവായ കൈവയ്പില്ലാത്തവരുടെ കൂദാശകൾ നിർജ്ജീവങ്ങളാണ്. ഒരാൾക്കു പട്ടത്വം ഉണ്ടോ എന്നു നിശ്ചയിക്കുന്നതിന് ഏതാനും മാനദണ്ഡങ്ങൾ ആവശ്യമായിരിക്കുന്നു.

1. ആ ആളിനു പട്ടം കൊടുത്ത മേല്പട്ടക്കാരൻ സ്ഥാനസാധുത്വമുള്ള ആൾ ആയിരിക്കണം. എന്നു പറഞ്ഞാൽ കർത്താവിൽനിന്ന് അപ്പോസ്തോലന്മാർക്കും അവരിൽനിന്നും അവരുടെ പിൻഗാമികളായ മേല്പട്ടക്കാർക്കും അവരിൽനിന്ന് അവരുടെ പിൻഗാമികൾക്കും ഇങ്ങനെ നാളതുവരെ ഇടമുറിയാതെ നിലനിന്നുപോന്നിട്ടുള്ള കൈവെപ്പിൻെറ പിന്തുടർച്ച ഉണ്ടായിരിക്കണം. കൈവെപ്പിനു ഭഞ്ജനം ഉണ്ടായാൽ അതു മററു മാർഗ്ഗത്തിൽ ലഭിക്കുക സാദ്ധ്യമല്ല. സഭയിൽ കൈവെപ്പുകൾതന്നെ പലതുണ്ട്. പട്ടത്വത്തിൻെറ കൈവെപ്പ്, മൂറോൻ അഭിഷേകത്തിൻെറ കൈവെപ്പ്, പാപമോചനത്തിൻെറ കൈവെപ്പ്, രോഗശാന്തിക്കുള്ള കൈവെപ്പ്, അനുഗ്രഹങ്ങൾക്കുള്ള കൈവെപ്പ് ഇങ്ങനെ വിവിധ തരത്തിലുണ്ട്. ഒരു മേല്പട്ടക്കാരൻ നടത്തു

---

ട്ടിലേക്കുള്ള യാത്രയ്ക്ക് ഒരുങ്ങിക്കഴിഞ്ഞു. സലീനയുടെ പൂന്തോട്ടത്തിലുള്ള പ്രാംകൂട്ടിൽ പ്രാവുകൾ കൂട്ടമായി പ്രവേശിക്കാനുള്ള ഒരുക്കമായി.

അപ്പച്ചൻെറ കൈയ്യുംപിടിച്ച് സലീന ആ കുന്നിൻചരിവിലുള്ള പാറക്കൂട്ടങ്ങളോട് അടുക്കുകയായിരുന്നു. ഔ.... ആ കുരുന്നുകാൽ ഒരു കല്ലിൽ തട്ടി- അപ്പച്ചൻ അവളെ ഇറുകെപിടിച്ചിരുന്നില്ലെങ്കിൽ വീണേനെ-

"മോളെ- നിനക്ക് അവിടെ ഇഷ്ടംപോലെ കൂട്ടുകാരികളും, കൂട്ടുകാരുമുണ്ടാവും- അച്ചൻ എത്ര നല്ല ആളാണെന്നോ- അദ്ദേഹം മോൾക്ക് യേശുതമ്പുരാനെക്കുറിച്ചു നന്നായി പഠിപ്പിച്ചുതരും. അദ്ദേഹത്തിന് എത്ര നല്ല കഥകളാണെന്നോ അറിയാവുന്നത്".

"അദ്ദേഹം കഥ പറയോ അപ്പച്ചാ" കഥ എന്നു കേട്ടാൽപിന്നെ സലീനയ്ക്കു വേറെ ഒന്നും വേണ്ട- ദിവസം മുഴുവനും വേണമെങ്കിൽ അവൾ കഥ കേട്ടിരിക്കും.

ആ അപ്പനും മകളും പാറക്കൂട്ടങ്ങൾക്കിടയിലുള്ള ദേവാലയത്തിൽ എത്തിക്കഴിഞ്ഞു. ഹാ- എന്തൊരതിശയം സലീന സന്തോഷംകൊണ്ട് തുള്ളിച്ചാടിപ്പോയി. അതാ- അവളെപ്പോലെയുള്ള പത്ത് ഇരുപതു കുട്ടികൾ- ആൺകുട്ടികളും, പെൺകുട്ടികളും. ആ- അതാ അവളുടെ ചില പള്ളിക്കൂടം കൂട്ടുകാരികളും അവിടെയുണ്ടല്ലോ. റൂബിയും, സോഫിയായും റിബേക്കായുമൊക്കെ, സലീന ഓടിച്ചെന്ന് അവരുടെ അടുത്തിരുന്നു. അതാ ആ കറുത്ത അങ്കി ധരിച്ച താടിയുള്ള അച്ചൻ. അദ്ദേഹം എന്തൊക്കെയോ പറയുന്നുണ്ട് അത് ഒരു കഥയാണോ- അവൾ ശ്രദ്ധിച്ചു. തൻെറ അപ്പച്ചനെക്കുറിച്ച് അവൾ മറന്നുപോയി. അവളുടെ ശ്രദ്ധ മുഴുവൻ ആ അച്ചനിലേക്കായിരുന്നു. കുട്ടികളുടെ ഇടയിലൂടെ നടന്ന് അവരുടെ കവിളിൽ തട്ടിയും തലമുടിയിൽ തഴുകിയുംകഥ പറയുന്ന ആ അച്ചനെ അവൾക്കു നന്നേ ഇഷ്ടപ്പെട്ടു അദ്ദേഹം അടുത്തുവന്ന് അവളെ തൊട്ടപ്പോൾ സന്തോഷംകൊണ്ട് അവളുടെ കണ്ണു നിറഞ്ഞുപോയി അദ്ദേഹം കഥപറയുകയായിരുന്നു. എത്ര നല്ല കഥയാണെന്നോ:-

"ഒരു ദിവസം നസറേത്തിലെ ഒരു വീട്ടിൽ 'മറിയാം' എന്ന ഒരു പരിശുദ്ധയായ സ്ത്രീ പ്രാർത്ഥിക്കയായിരുന്നു. അപ്പോൾ സ്വർഗ്ഗത്തിൽനിന്നും ഒരു മാലാഖാ അവൾക്കു പ്രത്യക്ഷനായി. അദ്ദേഹം പറഞ്ഞു "സ്ത്രീയേ, നീ ഒരു കുഞ്ഞിനെ പ്രസവിക്കും. ആ കുഞ്ഞു ദൈവത്തിൻെറ പുത്രനായിരിക്കും. നീ അവനു യേശു എന്നു പേർ വിളിക്കണം. അവൻ തൻെറ ജനങ്ങൾക്കുവേണ്ടി ജീവൻ ബലിയർപ്പിക്കും"....................................................

...........സലീന ആ കഥ പറയുന്ന കണ്ണുകളിലേക്കു തന്നെ നോക്കിക്കൊണ്ട്, ചെവി വട്ടംപിടിച്ചിരുന്നു........

അടുത്ത ലക്കത്തിൽ:

**അടക്കളത്തിലേക്കിറങ്ങുന്ന യോദ്ധാവ്**

....:....



ന്ന എല്ലാ കൈവെപ്പുകളും പട്ടത്വവരം നൽകുന്നതല്ല. പട്ടംകൊട ശുശ്രൂഷയിൽ കൊടുക്കുന്ന കൈവെപ്പുകൊണ്ട് പട്ടം വാങ്ങിക്കുന്ന ആളിന് ആ സ്ഥാനത്തിൻെറ വരം ലഭിക്കുന്നു. എന്നാൽ ഒരു രോഗിയുടെ തലയിൽ മേല്പട്ടക്കാരൻ കൈവെച്ചു പ്രാർത്ഥിച്ചാൽ ആ രോഗി ഒരു പട്ടക്കാരനായിത്തീരുന്നില്ല. കാരണം പട്ടംകൊടയുടെ കൈവെപ്പല്ല രോഗിയുടെമേൽ നടത്തുന്ന കൈവെപ്പ്.

2. പട്ടം കൊടുക്കുന്ന ആൾ സഭയുടെ നിശ്ചിതമായ ഉദ്ദേശത്തിൽ പട്ടം കൊടുക്കണം അതേ ഉദ്ദേശത്തിൽ ഏല്ക്കുന്ന ആൾ വാങ്ങുകയും ചെയ്യണം. ഒരു ശെമ്മാശ്ശൻ, ഒരു കശീശാ, ഒരു മേല്പട്ടക്കാരൻ, ഇവരുടെ അധികാരവും ചുമതലകളും എന്തെല്ലാമെന്നു സഭയിൽ ക്ലിപ്തപ്പെടുത്തിയിട്ടുണ്ട്. ഉദാഹരണമായി ഒരു കശീശാ മററുള്ളവരെ വീണ്ടും ജനിപ്പിക്കുന്നവനും, ബലി അർപ്പിക്കുന്നവനും, പാപം മോചിക്കുന്നവനും ആയി കണക്കാക്കപ്പെട്ടിരിക്കുന്നു. ഒരു കശീശാ ഇപ്രകാരമുള്ളവനാണെന്ന സങ്കല്പത്തിൽ നൽകുന്ന കൈവെപ്പുകൊണ്ടാണ് മേല്പറഞ്ഞ അധികാരം ലഭിക്കുന്നത്. ഒരു കശീശായ്ക്ക് ഇങ്ങനെയുള്ള അധികാരങ്ങൾ ഇല്ലെന്നു വിശ്വസിക്കുകയും ആ ഉദ്ദേശത്തിൽ അല്ലാതെ കൈവെപ്പു നൽകുകയും ചെയ്താൽ ആ സ്ഥാനി, മാമോദീസായാൽ വീണ്ടും ജനിപ്പിക്കുവാനോ ബലി അർപ്പിക്കുവാനോ പാപം മോചിക്കുവാനോ പര്യാപ്തനായിത്തീരുന്നതല്ല. ഒരു പക്ഷെ ആ കൈവെപ്പിന് അഭംഗുരത ഉണ്ടെന്നു വന്നാൽതന്നെയും ഉദ്ദേശം തെററായതിനാൽ സഭ വിഭാവനം ചെയ്യുന്ന പട്ടത്വത്തിൻെറ വരം ലഭിക്കുന്നില്ല. ഒരു മേല്പട്ടക്കാരൻ ഒരാൾക്കു ഹൂസോയോ കൊടുക്കുകയോ ഒരു രോഗിയുടെ തലയിൽ കൈവെച്ചു പ്രാർത്ഥിക്കുകയോ ചെയ്യുമ്പോൾ അതിൻെറ ഉദ്ദേശം പട്ടം കൊടുക്കുക എന്നതല്ലാത്തതിനാൽ കൈവെയ്ക്കപ്പെടുന്ന ആളിനു പട്ടത്വംലഭിക്കുന്നില്ല എന്നു മുകളിൽ പറഞ്ഞിട്ടുണ്ടല്ലോ.

3. കൈവെപ്പ് അഥവാ പട്ടംകൊടയ്ക്കുപയോഗിക്കുന്ന ശുശ്രൂഷാക്രമങ്ങൾ, വാചകങ്ങൾ, കർമ്മങ്ങൾ മുതലായവ സഭയുടെ മൗലികതത്വങ്ങളിൽ നിന്നു വ്യതിചലിക്കുന്നവ ആയിരിക്കരുത്. സ്ഥാനദാതാവും സ്ഥാനസ്വീകാരകനും മററ് അപൂർണ്ണതകൾ ഒന്നും ഇല്ലെന്നിരുന്നാലും, സ്ഥാനദാനം നടത്തുമ്പോൾ അതിന് ഉപയുക്തമായ കാർമ്മികവചനങ്ങൾ ഉച്ചരിക്കപ്പെടുന്നില്ലെങ്കിൽ സ്ഥാനലബ്ധി ഉണ്ടാകുന്നില്ല. സ്ഥാനലബ്ധി ഉണ്ടാകുന്നത് ശുശ്രൂഷകളുടെ ദൈർഘ്യംകൊണ്ടോ അവയുടെ ക്രമീകരണഭംഗികൊണ്ടോ അതിൻെറ ചടങ്ങുകളുടെ ആഡംബരവൈപുല്യം കൊണ്ടോ ഒന്നും അല്ല. പരിശുദ്ധാ[...] കാര്യങ്ങൾ പ്രവർത്തിപ്പാൻ [...] ക്കണമെ എന്നു കാർമ്മികൻ പ്രാ[...] പരിശുദ്ധാത്മവരങ്ങളുടെ പ്രവാഹം [...] കൂടെ നൽകുന്നതിനാൽ ആണ് സ്ഥാനാ[...] ലബ്ധനാകുന്നത്. ഇപ്പറഞ്ഞ കാര്യ[...] ശരിയായിരുന്നാൽ അങ്ങനെ സ്ഥാനം സ്വീക[...] ക്കുന്ന ആളിനു പട്ടത്വം ഉണ്ട് എന്നു തീര[...] നിക്കാം. ഓർത്തഡോക്സ് സഭകൾ, റോമൻ കത്തോലിക്കസഭ ഇവയുടെ പട്ടത്വത്തെക്കുറിച്ച് ആർക്കും സംശയമുണ്ടായിട്ടില്ല. സാക്ഷാൽ കൈവെപ്പുള്ള പട്ടക്കാർ വേണ്ടുവോളം ഉണ്ടായിരിക്കെ, സംശയനിലയിൽ ഇരിക്കുന്ന സ്ഥാനികളിൽനിന്ന് ഏതെങ്കിലും കൂദാശകൾ സ്വീകരിക്കയൊ, അവരുടെ ശുശ്രൂഷകളിൽ പങ്കുകൊള്ളുകയൊ ചെയ്‌വാൻ ഓർത്തഡോക്സ് സഭാംഗങ്ങൾ മുതിർന്നാൽ അത് സഭാദ്രോഹവും വിശ്വാസവഞ്ചനയും ആയിരിക്കും. അങ്ങനെയുള്ള 'കൂദാശകൾക്കൊ' കർമ്മങ്ങൾക്കൊ യാതൊരു ഫലവുമില്ല.

## B പട്ടത്വത്തിൻെറ പ്രത്യേകതകൾ.

1. <u>പട്ടത്വംമൂലം ലഭിക്കുന്ന ആത്മവരം ഒരാളിൽ നിന്നു നഷ്ടപ്പെടുന്നില്ല.</u> പട്ടത്വം ഉള്ള ആളിന് പട്ടത്വം ഇല്ലാതാക്കുവാനോ, ഇല്ലഎന്നു തീരുമാനിക്കുവാനോ കഴിവുള്ള അധികാരിയൊ സ്ഥാനിയൊ ഇല്ല. അതു സാദ്ധ്യവുമല്ല. ഒരാൾ മാമോദീസാ മുങ്ങിയാൽ അവൻ എന്നേക്കുമായി മുങ്ങിയവനാണ്. അതുപോലെ മൂറോൻ അഭിഷേകം, വിവാഹം, ഇവയും എന്നേക്കുമുള്ളതാണ്. (വിവാഹം വധൂവരന്മാരിൽ ആരുടെയെങ്കിലും മരണത്തോടുകൂടി അസ്ഥിരപ്പെടും) പട്ടത്വം ഒരാളിൽ എന്നേക്കും സ്ഥിതി ചെയ്യുന്നു. ഒരു പട്ടക്കാരനെ ഏതെങ്കിലും വിധത്തിൽ തിരികെ അൽമായക്കാരനാക്കുന്ന വിദ്യ ഇതുവരെയും ആരും കണ്ടുപിടിച്ചിട്ടില്ല. പട്ടം കൊടുക്കുവാനല്ലാതെ എടുക്കുവാൻ യാതൊരു സാദ്ധ്യതയുമില്ല. ഒരു ഉദാഹരണം നോക്കാം. വി. കുർബ്ബാനയിലെ അപ്പവീഞ്ഞുകൾ തിരുശരീരരക്തങ്ങളായിത്തീരുന്നുവെന്നു നാം വിശ്വസിക്കുന്നു. അതു തിരുശരീരരക്തങ്ങളാക്കിത്തീർത്ത പട്ടക്കാരൻ വിചാരിച്ചാൽ തന്നെയും അവയെ തിരികെ വെറും അപ്പവീഞ്ഞുകളാക്കിത്തീർക്കുവാൻ യാതൊരു വഴിയുമില്ല. ഒരിക്കൽ അതു തിരുശരീരരക്തങ്ങളായിക്കഴിഞ്ഞതുകൊണ്ട് അത് അങ്ങനെതന്നെ തുടരുന്നു. പിൽക്കാല ആവശ്യത്തിലേക്കു വി. കുർബാന സൂക്ഷിച്ചുവയ്ക്കുന്ന ഇടങ്ങളിൽ അവ ഏതെങ്കിലും വിധത്തിൽ ഉപയോഗയോഗ്യമല്ലാതെ പഴക്കമോ കേടോ സംഭവിച്ചാൽ "ഇതിനെ തിരികെ അപ്പവീഞ്ഞുകളാ

...ന്നു് വിചാരിക്കുന്നി
...ൾ ആവർത്തിക്കപ്പെടുന്നില്ല. പട്ട
...ഒരു വിധത്തിലും നഷ്ടപ്പെടാത്തതുകൊ
...അതു് ആവർത്തിക്കപ്പെടാത്തതു്. മാമോ
...ാ പാപമോചനത്തിനുള്ളതാണെന്നു വിചാരി
..., പാപമോചനം കിട്ടേണ്ട അവസരങ്ങളിൽ ആ
... വീണ്ടും വീണ്ടും മാമോദീസാ മുങ്ങുകയല്ല ചെയ്യുന്നതു്. പാപങ്ങൾ കൂടെക്കൂടെ ഏററുപറഞ്ഞു് മോചനം പ്രാപിക്കയാണുള്ളതു്. അതായതു കുമ്പസ്സാരം. അതു് ആവർത്തിക്കപ്പെടാവുന്നതുമാണു്. അതുപോലെ ന്യായമായ കുററങ്ങൾക്കായി വിധി പൂർവ്വകമായി ശിക്ഷിക്കപ്പെടുന്ന പട്ടക്കാരൻ അവൻെറ പൗരോഹിത്യജോലിക്കു് അർഹനാകുന്നതു് അനുതാപത്താലും കുമ്പസാരത്താലും ആണു്. ഭയങ്കരമായ കുററങ്ങൾ പ്രവർത്തിച്ചിട്ടു് ഏത്രയും നീതിയുക്തമായ വിധത്തിൽ മുടക്കപ്പെട്ടിട്ടുള്ള പട്ടക്കാരനു പോലും അയാൾ പശ്ചാത്തപിച്ചുകഴിഞ്ഞു് സ്വീകരിക്കപ്പെടുന്നതല്ലാതെ പട്ടത്വം പുനരായി കൊടുക്കുന്നില്ലാത്തതു് മേല്പറഞ്ഞ കാരണം കൊണ്ടാണു്

3) ആവർത്തിക്കയാണെങ്കിൽ—? ആവർത്തനംകൊണ്ടു വിശേഷാൽ യാതൊന്നും ലഭിക്കുന്നില്ലെന്നുമാത്രമല്ല ആവർത്തനം വലിയൊരു പാതകവും കൂടിയായിത്തീരും. മാമോദീസാ മുങ്ങിയ ആൾ ഒന്നുകൂടെ മുങ്ങുകയാണെങ്കിൽ അയാൾക്കു കൂടുതൽ വരം ലഭിക്കയില്ല. ഒരു കശീശാക്കു വീണ്ടും കശീശാസ്ഥാനം കൊടുക്കയാണെങ്കിൽ ലോകത്തിലെ കണക്കിൻപ്രകാരം ഇരട്ടിദാനം ലഭിച്ചതായി വിചാരിക്കേണ്ടിവരും. പക്ഷെ ആത്മാവിൻെറ കണക്കിൻപ്രകാരം ആ ആളിനു യാതൊന്നും കൂടുതലായി ലഭിക്കുന്നില്ല. എന്നുമാത്രമല്ല ഒരിക്കലായി പ്രവർത്തിച്ച പരിശുദ്ധാത്മാവു വീണ്ടും പ്രവർത്തിക്കുവാൻ നിർബന്ധിക്കുന്നതുമൂലം പരിശുദ്ധാത്മാവിനെ ദുഃഖിപ്പിക്കുക എന്ന മഹാപാതകം ചെയ്യുന്നതിനാൽ അപ്രകാരം കൊടുക്കുന്നവനും വാങ്ങുന്നവ ശാപാർഹരായിത്തീരുകയും ചെയ്യുന്നു. ഇതു പരിശുദ്ധാത്മാവിനു വിരോധമായ പാപവുമാണു്. ഒരു മേല്പട്ടക്കാരൻെറമേൽ മേല്പട്ടസ്ഥാനശുശ്രൂഷ വീണ്ടും നടത്തുകയാണെങ്കിലും ഇതുപോലെതന്നെയാണു്. അതായതു് അദ്ദേഹത്തിനു യാതൊന്നും കൂടുതലായി ലഭിക്കുന്നില്ല.

## C പട്ടത്വത്തിലെ വിഭാഗങ്ങൾ

സഭയിൽ പട്ടത്വം മൂന്നു മാത്രമേയുള്ളു. ശെമ്മാശൻ, കശീശാ, മേല്പട്ടക്കാരൻ. ഈ മൂന്നു സ്ഥാനികളെ എല്ലാ എപ്പിസ്കോപ്പൽ സഭകളിലും ആരംഭകാലം മുതൽ ഉള്ളൂ. ഈ മൂന്നു ഗണത്തിൽ പെട്ടവർക്കും സ്ഥാനം ലഭിക്കുന്നതു് മേല്പട്ടക്കാരിൽ നിന്നാണു്. താഴെയുള്ളവർക്കു മുകളിൽ ഉള്ളവർ സ്ഥാനം കൊടുക്കുന്നു എന്നുള്ളതല്ല പട്ടംകൊടയുടെ തത്വം. അങ്ങനെയാണെങ്കിൽ ശെമ്മാശനു് സ്ഥാനം കൊടുക്കേണ്ടതു് കശീശായാണെന്നു വരും. എത്ര കശീശന്മാർ കൂടിയാലും ആർക്കും ഒരു സ്ഥാനവും കൊടുക്കാൻ സാധിക്കയില്ല. എന്നാൽ പട്ടത്വത്തിൻെറ ഉറവിടം മേല്പട്ടക്കാരാണു് എന്നുള്ളതത്രെ സഭയുടെ വിശ്വാസം. മേല്പട്ടക്കാരൻ എവിടെയുണ്ടോ അവിടെ സഭയുണ്ടു് എന്നു വി. ഇഗ്നാത്തിയോസ് എഴുതിയിരിക്കുന്നതു് ഇക്കാരണത്താലാണു് ഒരു ശെമ്മാശൻ സ്ഥാനം സ്വീകരിക്കുന്നതും, ഒരു കശീശാ സ്ഥാനം സ്വീകരിക്കുന്നതും മേല്പട്ടക്കാരിൽ നിന്നാണു്. ഒരു മേല്പട്ടക്കാരൻ സ്ഥാനം സ്വീകരിക്കുന്നതു് രണ്ടോ മൂന്നോ മേല്പട്ടക്കാരിൽനിന്നു് അഥവാ സുന്നഹദോസിൽനിന്നു് ആണു്. ഒന്നിലധികം മേല്പട്ടക്കാർ ഇല്ലാത്ത സന്ദർഭങ്ങളിൽ ഒരേ ഒരു മേല്പട്ടക്കാരനിൽനിന്നു സ്ഥാനം സ്വീകരിക്കേണ്ടിവന്നാലും ആ സ്ഥാനത്തിനു യാതൊരു അസാധുത്വവും ഉണ്ടായിരിക്കുന്നതല്ല എന്നുള്ളതിനു് കാനോനും, ചരിത്രവും, ദൈവശാസ്ത്രവും (Theology) സാക്ഷ്യംവഹിക്കുന്നു. മലങ്കരസഭയാൽ സ്വീകരിക്കപ്പെട്ടിട്ടുള്ള പല മേല്പട്ടക്കാരും ഇങ്ങനെയുള്ളവരാണു്.

ഇന്നു് എല്ലാ പുരാതന എപ്പിസ്കോപ്പൽ സഭകളിലേക്കും നോക്കിയാൽ പട്ടത്വത്തിലെ ഈ മൂന്നു വിഭാഗങ്ങളിൽ ഓരോന്നിലും വ്യത്യസ്ഥ നാമങ്ങളിൽ അറിയപ്പെടുന്ന സ്ഥാനികളെ കാണാം. ഏകദേശം എട്ടോൻപതു സ്ഥാനികൾ ആ വിധത്തിൽ ആകെപ്പാടെ ഉണ്ടു് അതുകൊണ്ടു് ഒരിക്കൽ മൂന്നായിരുന്ന പട്ടത്വവിഭാഗങ്ങൾ എട്ടോ ഒൻപതോ ആയി വർദ്ധിച്ചു എന്നു് അർത്ഥമില്ല ഒരിക്കൽ മൂന്നായിരുന്നതു് എന്നേക്കും മൂന്നു തന്നെ. ഭരണസൗകര്യത്തിനു വേണ്ടിയും ഓരോന്നിലുമുള്ള ചുമതലകളെ ഇനം തിരിച്ചു് നടത്തുന്നതിനുവേണ്ടിയും കാലക്രമത്തിൽ ഏർപ്പെടുത്തപ്പെട്ട ക്രമീകരണങ്ങൾ മാത്രമാണു് അവയെല്ലാം. റോമാസഭയുടെ പരമാധികാരിയായ മാർപ്പാപ്പായെ Bishop of Rome-റോമായുടെ മെത്രാൻ-എന്നാണു പറയുന്നതു്. മേല്പട്ടക്കാരായ എല്ലാവരും എപ്പിസ്കോപ്പൽ സ്ഥാനികളാണെങ്കിലും ഭരണപരമായ സൗകര്യത്തിനുവേണ്ടിയും അധികാരങ്ങളിൽ വടംവലിയും മത്സരങ്ങളും ഒഴിവാക്കുന്നതിനുവേണ്ടിയും വിവിധാധികാരങ്ങളുള്ള പല സ്ഥാനികൾ അവരിലുണ്ടു്. പാപ്പാ, പാത്രിയർക്കീസ്, കാതോലിക്കാ, മെത്രാപ്പോലീത്താ, എപ്പിസ്കോപ്പാ ഇവരെല്ലാവരും പ്രത്യേക സംജ്ഞകളോടും അധികാരത്തോടും കൂടിയവരാണെ



ങ്കിലും പട്ടത്വവരത്തിൽ -Grace-ൽ-തുല്യരാണു്. അതുപോലെ കോറെപ്പിസ്കോപ്പാ, ഫോറദിയൂത്തോ, കശീശാ, വികാരി മുതലായ പ്രത്യേക സംജ്ഞകളും ചുമതലകളും ഉള്ള വിവിധ സ്ഥാനികൾ പട്ടക്കാരിൽ ഉണ്ടെങ്കിലും അവർ കശീശായുടെ വരത്തിൽ grace-ൽ തുല്യരാണു്. ഒരു കശീശായെ ദയറായക്കാരനാക്കുന്നുവെങ്കിൽ ദയറായവേഷം ധരിപ്പിക്കുന്നതിനുള്ള പ്രാർത്ഥനകൾ നടത്തുന്നതേ ഉള്ളൂ. പട്ടം കൊടയില്ല. കാരണം റമ്പാൻപട്ടം എന്നൊരു പട്ടമില്ല. ഇതേവിധത്തിൽ പൂർണ്ണശെമ്മാശൻ, അർക്ക്ദിയാക്കോൻ മുതലായവർ ശുശ്രൂഷാവരത്തിൽ തുല്യരാണു്. ശെമ്മാശനേക്കാൾ താഴ്ന്ന സ്ഥാനികളായ എവുപ്പദിയക്കിനേന്മാർ, കോറൂയന്മാർ, മ്സമ്രോനേന്മാർ മൗമ്യോനേന്മാർ മുതലായവർ ആരാധനാപരമായ കാര്യങ്ങളിൽ പ്രത്യേകജോലിക്കായി നിയമിക്കപ്പെടുന്ന അനുഗ്രഹസ്ഥാനികളാണു്. അവരൊന്നും ഏതെങ്കിലും പട്ടത്വത്തിൻെറ തുല്യതയുള്ള വരങ്ങളുള്ളവരല്ല.

കശീശാസ്ഥാനമേൽക്കുന്നയാൾ അതിനുമുമ്പു് പൂർണ്ണ ശെമ്മാശനായിരിക്കണം. പൂർണ്ണ ശെമ്മാശനാകാത്ത ഒരാൾക്കു് കശീശാപ്പട്ടം കൊടുത്താൽ അയാൾക്കു് ആ പട്ടം ലഭിക്കയില്ല. ശരിയായ മാമോദീസായും മൂറോനഭിഷേകവും ലഭിക്കാത്ത ഒരാളിനു് എന്തെല്ലാം പട്ടം കൊടുത്താലും അതു് ആ ആളിലേക്കു് പ്രവേശിക്കുന്നതല്ല. അതുപോലെ മേല്പട്ട സ്ഥാനങ്ങളിലെ ഏതു പദവിയിലേക്കും വരുന്ന ഒരാൾ തീർച്ചയായും കശീശായുടെ വരം ഉള്ള ആളായിരിക്കണം. ഒരു കശീശാക്കു് എപ്പിസ്കോപ്പായോ, മെത്രാപ്പോലീത്തായോ, കാതോലിക്കായോ പാത്രിയർക്കീസോ ആകാം. അതിനു മേല്പട്ടസ്ഥാനാഭിഷേകത്തിൽ ഇന്ന എപ്പിസ്കോപ്പാ അഥവാ മെത്രാപ്പോലീത്താ, കാതോലിക്കാ, പാത്രിക്കീസ് ആദിയായ സംജ്ഞകൾ സന്ദർഭാനുസരണം ഉപയോഗിച്ചാൽമതി. അപ്പോൾ അതിനെ പട്ടംകൊട എന്നു വിളിക്കാം എന്നാൽ ഒരു എപ്പിസ്കോപ്പാ, മെത്രാപ്പോലീത്താ സ്ഥാനത്തേക്കോ, ഒരു എപ്പിസ്കോപ്പായോ മെത്രാപ്പോലീത്തായോ കാതോലിക്കാ സ്ഥാനത്തേക്കോ, ഇവരിൽ ആരെങ്കിലും ഒരാൾ പാത്രിയർക്കാ സ്ഥാനത്തേക്കോ വരുന്ന പക്ഷം അതിനെ സ്ഥാനാരോഹണം എന്നല്ലാതെ സ്ഥാനാഭിഷേകമെന്നോ പട്ടംകൊട എന്നോ പറയുന്നില്ല. ഓരോരുത്തരുടെയും സ്ഥാനാരോഹണം ഇന്ന വിധത്തിൽ നടത്തണമെന്നു ഹൂദായകാനോനിൽ നിഷ്ക്കർഷിച്ചിട്ടുണ്ടു് സ്ഥാനാരോഹണം കൊണ്ടു് അധികാരം ലഭിക്കുന്നതല്ലാതെ പട്ടം കൂടുതലായി ലഭിക്കുന്നില്ല.

ചില സഭ... ന്മാരും, ചില വിഭാഗങ്ങളിൽ... ചിലവയിൽ മെത്രാപ്പോലീത്തന്മാ... വഹിച്ചു ഭരണം നടത്തുന്നു. മൂറോൻ... ല്പട്ട സ്ഥാനാഭിഷേകം എന്നീ കാര്യങ്ങൾ... ന്നതിനുള്ള വരം എല്ലാ മേല്പട്ടക്കാർക്കും ഉണ്ടെങ്കി... അദ്ധ്യക്ഷത വഹിക്കുന്നവരുടെ പ്രത്യേകതകളെ ... രിച്ചു് അവയെല്ലാം അതതു സഭാവിഭാഗങ്ങ...ടെ അദ്ധ്യക്ഷന്മാർ തന്നെ നടത്തുന്നതിനു ... അവരെ മററുള്ള സഹോദരമേല്പട്ടക്കാർ സമ്മതിച്ചു് ഏല്പിച്ചിരിക്കുന്നതാണു്. അപ്പോൾ ഏതു സഭാവിഭാഗത്തിലും ഭരണം സുഗമമായിരിക്കുന്നതിനു മേല്പട്ടക്കാർ തമ്മിലും മേല്പട്ടക്കാരും അവരുടെ അദ്ധ്യക്ഷനും തമ്മിലും ഉള്ള ബന്ധം ക്രിസ്തീയ സ്നേഹത്തിൽ പുലർന്നുകൊണ്ടിരിക്കേണ്ടതാണു്. അദ്ധ്യക്ഷന്മാർ മററു മേല്പട്ടക്കാരുടെ പിതാക്കന്മാരല്ല; ജ്യേഷ്ഠസഹോദരന്മാരാണു്. സഹോദര മേല്പട്ടക്കാരെ അവഗണിച്ചു പ്രവർത്തിക്കുന്നതിനു് അദ്ധ്യക്ഷനോ, അദ്ധ്യക്ഷനോടു് എതിരു് പ്രവർത്തിക്കുന്നതിനു് സഹോദരമേല്പട്ടക്കാർക്കോ പാടില്ലാത്തതാണു്.

## D. ഭിന്നതകൾ പട്ടത്വത്തെ എങ്ങനെ ബാധിക്കും?

വിശ്വാസവിപരീതം ഇല്ലാതെ, ഭരണപരമായ അഭിപ്രായവ്യത്യാസങ്ങളാൽ ഒരേ സഭയിൽ രണ്ടു കക്ഷികൾ ഉണ്ടാകുകയും, രണ്ടു കക്ഷികളിലും മേല്പട്ടക്കാർ ഉണ്ടായിരിക്കുകയും ചെയ്യുമ്പോൾ പരസ്പരം ശീശ്മ ആരോപിക്കുന്നതായി കാണാറുണ്ടു് എന്നിരുന്നാലും പിണക്കത്തിൻെറ മനസ്ഥിതി നീങ്ങി ദൈവികസ്നേഹം വിജയിക്കുകയാണെങ്കിൽ ഇരു കക്ഷികളും യോജിച്ചുപോകുന്നതിനു പ്രയാസമില്ല. അനേക സഭകളിലും അഭിപ്രായവ്യത്യാസങ്ങളും മത്സരങ്ങളും ഉണ്ടായിട്ടുണ്ടു് എന്നു വിചാരിച്ചു് ഏതെങ്കിലും കൂട്ടരുടെ പട്ടത്വം തന്മൂലം നഷ്ടപ്പെടുന്നു എന്നർത്ഥമില്ല. വലിയ സഭയായ റോമൻ കത്തോലിക്കാസഭയിൽപോലും ഒരു സിംഹാസനത്തിനു് ഒരേസമയം രണ്ടും മൂന്നും അവകാശികൾ ഉണ്ടായിട്ടുണ്ടു്. അവരുടെ കാലത്തോ അവരുടെ പിൻഗാമികളുടെ കാലത്തോ അഭിപ്രായവ്യത്യാസം തീർന്നു് ഐക്യപ്പെട്ടു. അതുപോലെതന്നെ അന്ത്യോക്യായിലെ പാത്രിയർക്കാസിംഹാസനത്തിലും ഒരേസമയം ഒന്നിലധികം അവകാശികൾ ഉണ്ടായിട്ടുണ്ടു്. ഓരോ കൂട്ടരും പരസ്പരം ശീശ്മ ആരോപിക്കുമെങ്കിലും പിൻഗാമികളുടെ കാലത്തു് സമാധാനം കൈവന്നിട്ടുള്ളതായിട്ടാണു കാണുന്നതു്. മ

# ഓർത്തഡോക്സ് സഭയിലെ
# ...യർക്കാ സിംഹാസനവും കാതോലിക്കാ സിംഹാസനവും

(റവ. വി. ജോർജ്ജ് – നെടുമാവ്)

ഓർത്തഡോക്സ് സുറിയാനി സഭയിലെ രണ്ടു സുപ്രധാന ഘടകങ്ങളാണ് അന്ത്യോക്യൻ പാത്രിയർക്കേറ്റും പൗരസ്ത്യ കാതോലിക്കേറ്റും. പാത്രിയർക്കാ സിംഹാസനചരിത്രം വി. പത്രോസ് അപ്പോസ്തോലൻ മുതൽക്കും കാതോലിക്കാ സിംഹാസന ചരിത്രം വി തോമ്മാ അപ്പോസ്തോലൻ മുതൽക്കും ആരംഭിക്കുന്നു. അതിനാൽ ഒന്നാമത്തെ അന്ത്യോക്യാ പാത്രിയർക്കീസ് ആയി വി. പത്രോസ് ശ്ലീഹായും, ഒന്നാമത്തെ പൗരസ്ത്യ കാതോലിക്കാ ആയി വി തോമ്മാ ശ്ലീഹായും ആദരിക്കപ്പെടുന്നു. ഈ ഇരു സിംഹാസനങ്ങൾ തമ്മിലുള്ള ബന്ധം ഈ അപ്പോസ്തോലന്മാർ തമ്മിലുള്ള ബന്ധംപോലെ ഊടുറ്റതാണ്.

## അന്ത്യോക്യാ സിംഹാസനം

ശെമ്മാശ്ശന്മാരിൽ പ്രധാനിയും സഹദേന്മാരിൽ മുമ്പനുമായ മാർ സ്തേപ്പാനോസിന്റെ വധത്തെ തുടർന്നു വിശ്വാസികൾ പല സ്ഥലങ്ങളിലേക്കു ചിതറിയ കൂട്ടത്തിൽ അന്ത്യോക്യായിലുമെത്തി. (അന്ത്യോക്യാ റോമൻ സാമ്രാജ്യത്തിലെ പ്രധാനപ്പെട്ട ഒരു കേന്ദ്രമായിരുന്നു) "അവർ അന്ത്യോക്യയിൽ എത്തിയശേഷം യവനന്മാരോടും കർത്താവായ യേശുവിനെക്കുറിച്ചുള്ള സുവിശേഷം അറിയിച്ചു .......വലിയോരു കൂട്ടം വിശ്വസിച്ചു കർത്താവിങ്കലേക്കു തിരിഞ്ഞു." (നടപ്പ് 11: 20) അങ്ങനെയാണ് അന്ത്യോക്യയിൽ ക്രിസ്ത്യാനികൾ ഉണ്ടായതു്. (നടപ്പ് 11: 26) പിന്നീട് അപ്പോസ്തോലന്മാരായ ബന്നബാസും പൗലൂസും അന്ത്യോക്യയിൽ എത്തി വേലചെയ്തു. അന്ത്യോക്യയിൽ നിന്നാണ് വി. പൗലൂസ് തന്റെ ചരിത്രപ്രസിദ്ധങ്ങളായ മിഷ്യനറിയാത്രകൾ നടത്തിയിട്ടുള്ളതു്.

പത്രോസ് അന്ത്യോക്യയിൽ ചെല്ലുമ്പോൾ വി. പൗലൂസ് അവിടെ ഉണ്ടായിരുന്നു. (ഗലാ. 2: 11) വി പത്രോസ് അന്ത്യോക്യയിൽ പള്ളി സ്ഥാപിക്കയും ഏവോദോസിനെ അന്ത്യോക്യയിൽ മെത്രാനായി വാഴിക്കുകയും ചെയ്തിട്ട് റോമിലേക്കു പോയി എന്നു സഭാചരിത്രകാരന്മാരായ മാർ മിഖായേൽ റാബോയും ബാർ എബ്രായയും രേഖ



പ്പെടുത്തിയിരിക്കുന്നു.

## പൗരസ്ത്യ സിംഹാസനം

പെന്തിക്കൊസ്തിക്കുശേഷം വി. തോമ്മാശ്ലീഹാ പരിശുദ്ധാത്മാവിനാൽ നിയോഗിക്കപ്പെട്ടിട്ട് ഉറഹാ, സെലൂക്യാ, തീഗ്രീസ്, ഇൻഡ്യ എന്നീ സ്ഥലങ്ങളിൽ പോയി വേലചെയ്യുകയും സഭ സ്ഥാപിക്കുകയും ചെയ്തു. ഈ നിലയിൽ കിഴക്കിന്റെ ഒന്നാമത്തെ മേല്പട്ടക്കാരൻ എന്നു് മാർ തോമ്മാ ശ്ലീഹായെപ്പറ്റി ബാർ എബ്രായ രേഖപ്പെടുത്തിയിരിക്കുന്നു. വി. അപ്പോസ്തോലൻ ഉറഹായിൽ തന്റെ പിൻഗാമിയായി എഴുപത്തിരണ്ടു് അറിയിപ്പുകാരിൽ ഒരുവനായ ആദായി ശ്ലീഹായെ നിയമിച്ചാക്കിയിട്ടു പൗരസ്ത്യദേശങ്ങളിൽ തന്റെ മിഷ്യനറിയാത്ര തുടർന്നു. കിഴക്കിന്റെ രണ്ടാമത്തെ മേല്പട്ടക്കാരൻ ആദായിയാണ്. ആദായിക്കു ശേഷം ആഗായി മാറി എന്നിവർ പൗരസ്ത്യ മേല്പട്ടക്കാരായിരുന്നു. ഉറഹായിലെ അബ്ഗർ രാജാവിന്റെ പുത്രൻ ക്രിസ്ത്യാനികളെ പീഡിപ്പിച്ചതിനാൽ മാറി തന്റെ സിംഹാസനം സെലൂക്യാ ക്റ്റെസിഫോണിലേക്കു മാറ്റി. മാറിയുടെ പിൻഗാമികളായി വന്ന എബ്രസിയൂസും അബ്രഹാമും അന്ത്യോക്യായിൽ നിന്നും, യാക്കൂബ് യേരുശലേമിൽനിന്നുമാണു മേല്പട്ടമേറ്റതു്. യാക്കൂബ് വൃദ്ധനായപ്പോൾ ആഹോദാബ്ശയി എന്നും കോമേശു എന്നും രണ്ടുപേരെ തെരഞ്ഞെടുത്തു മേല്പട്ടമേല്പാൻ അന്ത്യോക്യയിലേക്കു് അയച്ചു. ഇവർ പേർഷ്യൻ ഒറ്റുകാർ എന്നു സംശയിക്കപ്പെട്ടകയാൽ റോമൻ അധികാരികളാൽ പിടിക്കപ്പെട്ടു ആഹോദാബ്ശയി പ്രാണരക്ഷാർത്ഥം യേരുശലേമിലേക്കു് ഓടി. കോമേശു വധിക്കപ്പെടുകയുംചെയ്തു. ഇതു ക്രി 231-ലായിരുന്നു. യേരുശലേമിലെ എപ്പിസ്കോപ്പന്മാർ (സുന്നഹദോസുകൂടി) ആഹോദാബ്ശയിയെ കിഴക്കിന്റെ വലിയ മെത്രാപ്പോലീത്താ ആയി വാഴിക്കുകയും, കിഴക്കിന്റെ വലിയ മെത്രാപ്പോലീത്താ മേലാൽ കാതോലിക്കാ എന്നും പാത്രിയർക്കീസ് എന്നും വിളിക്കപ്പെടണമെന്നും കിഴക്കിന്റെ പൊതു തലവനെ കിഴക്കരായ എപ്പിസ്കോപ്പന്മാർകൂടി വാഴിച്ചാൽ മതിയെന്നും നിശ്ചയിച്ച് ആഹോദാബ്ശയിക്കു സ്ഥാത്തിക്കോൻ നൽകുകയുംചെയ്തു. ഇതുമുതൽ 7-ാം നൂറ്റാണ്ടു വരെയും— യാക്കൂബ് ബുർദാനയാൽ വാഴിക്കപ്പെട്ട ആഹുദേമ്മേ ഒഴിച്ചുള്ള — കിഴക്കിന്റെ കാതോലിക്കാമാർ എല്ലാവരും കിഴക്കരായ എപ്പിസ്കോപ്പന്മാരാൽ വാഴിക്കപ്പെട്ടുപോന്നു.

## പാത്രിയക്കേറ്റുകൾ

കിഴക്കിന്റെ വലിയ മെത്രാപ്പോലീത്തായിക്കു് 231 മുതൽ കാതോലിക്കാ എന്നും പാത്രിയർക്കീസ് എന്നും ... എങ്കിലും മറ്റു പാത്രി... പ്പെട്ടതു് 4-ാം നൂറ്റാണ്ടിൽ ... സിൽ വച്ചാണ്. റോമാ സാമ്രാ... ല്യ കേന്ദ്രങ്ങളായ റോം, അലക്സന്ത്ര്യാ, ... പ്പോലീസ്, അന്ത്യോക്യാ എന്നിവ ... സിംഹാസനങ്ങളായി ഉയർത്തപ്പെട്ടു. ... ക്രൈസ്തവസഭയിൽ യേരുശലേമിനുള്ള പ്രത്യേക പ്രാധാന്യത്തെ പരിഗണിച്ച് 5-ാം പാത്രിയർക്കാ ബഹുമതി അതിനു നൽകപ്പെട്ടു. എങ്കിലും അധികാരത്തിൽ അതു് പീലിപ്പോസ് കൈസറിയായുടെ മെത്രാപ്പോലീത്തായിക്കു കീഴ്പ്പെട്ട ഒരു എപ്പിസ്കോപ്പേറ്റു മാത്രമായിരിക്കണമെന്നാണ് നിഖ്യാ സുന്നഹദോസ് നിശ്ചയിച്ചതു്. എന്നാൽ കിഴക്കിന്റെ കാതോലിക്കായിക്കാകട്ടെ, ആദ്യം പറഞ്ഞ നാലു സിംഹാസനങ്ങളിലെ പാത്രിയർക്കീസന്മാർക്കു തുല്യമായ സ്ഥാനവും അധികാരങ്ങളും സമ്മതിക്കപ്പെടുകയും സുന്നഹദോസിൽ യേരുശലേം പാത്രിയർക്കീസിനോടൊപ്പം കാതോലിക്കായുടെ ഇരിപ്പിടം ക്രമീകരിക്കപ്പെട്ടിരിക്കണമെന്നു വ്യവസ്ഥപ്പെടുത്തുകയും ചെയ്തു. * ക്രി. 231-ലെ യേരുശലേം സുന്നഹദോസിന്റെ നിശ്ചയം അംഗീകരിച്ചു നിഖ്യാ സ്വന്തം പേരിൽ പ്രഖ്യാപിക്കയാണു ചെയ്തതു് എന്നു വിചാരിക്കേണ്ടിയിരിക്കുന്നു. ആ നിഖ്യാകാനോനും യേരുശലേം സുന്നഹദോസിന്റെ നിശ്ചയവും തമ്മിലുള്ള സാരൂപ്യം ഇതു വ്യക്തമാക്കുന്നുണ്ടു്. "കിഴക്കിന്റെ വലിയ മെത്രാപ്പോലീത്തായ്ക്കു് മേലാൽ പാത്രിയർക്കീസിനെപ്പോലെ പൗരസ്ത്യദേശത്തു് മെത്രാപ്പോലീത്തന്മാരെ വാഴിക്കുവാൻ അധികാരം നൽകപ്പെട്ടിരിക്കുന്നു. അദ്ദേഹം കാതോലിക്കാ എന്നു വിളിക്കപ്പെടണം" (കാനോൻ 7: 1. നിഖ്യാ)

എത്യോപ്യൻ സഭയെ അലക്സന്ത്ര്യാ സിംഹാസനത്തിൻകീഴുള്ള ഒരു അതിമെത്രാസനമായിട്ടു മാത്രമാണു നിഖ്യാ സുന്നഹദോസ് നിശ്ചയിച്ചതു്. അതേപറ്റി കാനോനിൽ പറഞ്ഞിരിക്കുന്നതിപ്രകാരമാണ് "എന്നാൽ ഹബശു(എത്യോപ്യാ)ക്കാർക്കു തങ്ങൾക്കുവേണ്ടി സ്വയം പാത്രിയർക്കീസിനെ വാഴിക്കാൻ അധികാരം നൽകപ്പെട്ടിട്ടില്ല. അലക്സന്ത്ര്യാ പാത്രിയർക്കീസ് അവർക്കായി മെത്രാപ്പോലീത്തായെ വാഴിക്കണം. അദ്ദേഹം എപ്പിസ്കോപ്പന്മാരെ മാത്രം വാഴിക്കാം" ഇതിൽനിന്നു മേല്പറഞ്ഞ നാലു പാത്രിയർക്കീസന്മാരുടെയും കാതോലിക്കായുടെയും കീഴുള്ള മെത്രാന്മാർക്കു് അവരുടെ തലവനെ വാഴിപ്പാൻ (യേരുശലേം പാത്രിയ

* ഹുദായ കാനോൻ. 7: 1. നിഖ്യാ.

---

ലങ്കരസുറിയാനിസഭയിലും ഭിന്നതകളും ചേരിതിരിവുകളും ഉണ്ടായി എങ്കിലും ഇരുഭാഗത്തും മേല്പട്ടക്കാരും പട്ടക്കാരും, ശെമ്മാശന്മാരും ജനങ്ങളും ആയ സഭാപരമായ വ്യവസ്ഥിതി നിലനിൽക്കുകയും ഓരോരുത്തരുടെയും പട്ടത്വത്തിനു ഹാനി സംഭവിക്കാതിരിക്കുകയും വിശ്വാസവിപരീതം ഒരു കൂട്ടരിലും നുഴഞ്ഞു കയറാതിരിക്കുകയും ചെയ്തതിനാൽ തർക്കമെന്നസ്ഥിതി ഇല്ലാത്തവർക്കു പരസ്പരം യോജിക്കുന്നതിനു പ്രയാസം നേരിട്ടിട്ടില്ല. ആ വിധത്തിലാണ് സഭയുടെ പടിഞ്ഞാറൻ വിഭാഗത്തിന്റെ അദ്ധ്യക്ഷനായ പ: പാത്രിയർക്കീസും കിഴക്കേ വിഭാഗത്തിന്റെ അദ്ധ്യക്ഷനായ പ: കാതോലിക്കോസും തമ്മിൽ സമാധാനമുണ്ടായതു്. ഈ മേലദ്ധ്യക്ഷന്മാർ തമ്മിലുള്ള ബന്ധം എന്താണെന്നുള്ളതു് ദീർഘദൃഷ്ടികളായ പിതാക്കന്മാർ കുസ്തന്തീനോസിയിൽ കൂടിയ സുന്നഹദോസിൽവെച്ച് നിശ്ചയിച്ചിട്ടുമുണ്ടു്. ഇരുവരും തമ്മിലുള്ള സ്നേഹബന്ധവും ക്രിസ്തീയഐക്യതയും നിലനിൽക്കുന്നതിനു ഭരണപരമായ കാര്യങ്ങളിൽ സ്വാതന്ത്ര്യം പാലിക്കുകയും, എന്നാൽ പാത്രിയർക്കീസിനെ വാഴിക്കുന്ന സുന്നഹദോസിൽ കാതോലിക്കാ ആദ്ധ്യക്ഷം വഹിക്കണമെന്നും കാതോലിക്കായെ വാഴിക്കുന്ന സുന്നഹദോസിൽ പാത്രിയർക്കീസ് ആദ്ധ്യക്ഷം വഹിക്കണമെന്നും നിശ്ചയിക്കയും ചെയ്തിട്ടുണ്ടു്. അതനുസരിച്ച് ഇപ്പോൾ വൈധവ്യം പ്രാപിച്ചിരിക്കുന്ന കിഴക്കിന്റെ സിംഹാസനത്തിലേക്കു കാതോലിക്കായെ. സ്ഥാനാരോഹണം നടത്തുന്ന സുന്നഹദോസിൽ അദ്ധ്യക്ഷത വഹിക്കുന്നതിനു് പ: പാത്രിയർക്കീസ് ഇഗ്നാത്യോസ് യാക്കൂബ് മൂന്നാമൻ തിരുമനസ്സുകൊണ്ടു് ക്ഷണിക്കപ്പെടുകയും അതനുസരിച്ച് അദ്ധ്യക്ഷത വഹിക്കുവാൻ സമ്മതിക്കുകയും ചെയ്തിരിക്കുന്നതു് ആകമാന സുറിയാനിസഭയുടെ അഭ്യുദയകാംക്ഷികളായ എവർക്കും സന്തോഷകരമാണ്. കാനോനിക പ്രമാണങ്ങളനുസരിച്ച് മേലാലും ഈ സിംഹാസനങ്ങൾ തമ്മിലുള്ള സ്നേഹബന്ധം പരിരക്ഷിക്കപ്പെടുന്നതിനു് ഏവരും ശ്രദ്ധിച്ചാൽ മററു സഭകൾക്കു നമ്മുടെ സഭ ഒരു മാതൃകയായി ശോഭിക്കും. പാത്രിയർക്കാസിംഹാസനവും കാതോലിക്കാ സിംഹാസനവും വിജയിക്കട്ടെ.

-:0:-

...സ്റ്റോപ്പാ മാത്രമാ... ൽകപ്പെട്ടിട്ടുണ്ടു് എന്നു ...ടെ ആരാധനക്രമങ്ങളിൽ (തു... ം) കാതോലിക്കാ പാത്രിയർക്കീസ് ...ലാണു സ്മരിക്കപ്പെടുന്നതു് എന്നതു് ഇ... സ്പഷ്ടവ്യമാണു്. 7-ാം നൂററാണ്ടിൽ മൊറൂ... മഫ്രിയാനാ ആയി വാഴിക്കുന്നതിനുവേണ്ടി അന്ത്യോക്യായിൽ എത്തിയ പൗരസ്ത്യ എപ്പിസ്കോപ്പന്മാരെ അന്നത്തെ പാത്രിയർക്കീസ് ആയിരുന്ന മാർ അത്താനാസ്യോസ് ഗാമോലോ നിഖ്യായുടെ ഒരു കാനോൻ നിയമം ചൂണ്ടിക്കാണിച്ചുകൊണ്ടു് അവർ തന്നെ അവരുടെ തലവനായ കാതോലിക്കായെ വാഴിക്കുവാൻ അധികാരമുണ്ടെന്നു ബോദ്ധ്യപ്പെടുത്തിയതായി ബാർ എബ്രായ അദ്ദേഹത്തിന്റെ സഭാ ചരിത്രത്തിൽ പ്രസ്താവിച്ചിട്ടുണ്ടു് * അതു മേല്പറഞ്ഞ കാനോൻ നിയമത്തെ ആസ്പദമാക്കി ആയിരിക്കണം.

നിഖ്യാ സുന്നഹദോസ് കഴിഞ്ഞിട്ടു് സുമാർ ഒന്നേകാൽ നൂററാണ്ടു കാലം ക്രൈസ്തവസഭയിലെ പാത്രിയർക്കാ സിംഹാസനങ്ങളെല്ലാം ഏക സഭയിലെ തുല്യഘടകങ്ങൾ എന്ന നിലയിൽ അതതിന്റെ പരമാധികാരവും സ്വാതന്ത്ര്യവും സംരക്ഷിച്ചുകൊണ്ടു സാഹോദര്യത്തിൽ വർത്തിച്ചുവന്നു. ഇതിനിടയിൽ പാഷണ്ഡതയിൽപെട്ട കുസ്തന്തീനോപ്പോലീസ് പാത്രിയർക്കീസ് നെസ്തോറിയസ് 431-ലെ എപ്പേസൂസ് സുന്നഹദോസിൽവച്ചു് മുടക്കപ്പെടുകയും ബഹിഷ്ക്കരിക്കപ്പെടുകയും ചെയ്തു. എന്നാൽ 5-ാം നൂററാണ്ടിന്റെ മദ്ധ്യഘട്ടത്തിൽ കൽക്കദൂനാ സുന്നഹദോസി (A D. 451) നെ തുടർന്നു പാത്രിയർക്കാസിംഹാസനങ്ങൾ തമ്മിൽ ഭിന്നിക്കുകയും, അലക്സന്ത്രിയാ അന്ത്യോക്യാ സിംഹാസനങ്ങൾ ഒരു പക്ഷവും, റോമാ കുസ്തന്തീനോപ്പോലീസ് സിംഹാസനങ്ങൾ മറുപക്ഷവുമായിത്തീരുകയും ചെയ്തു. അധികാരം അടിച്ചേല്പിക്കുവാനും സിംഹാസനങ്ങൾ പിടിച്ചെടുക്കുവാനുമുള്ള പരിശ്രമങ്ങൾ, താരതമ്യേന ബലശാലികളായിരുന്ന കൽക്കദൂന്യരിൽനിന്നും ഉണ്ടായിക്കൊണ്ടിരുന്നു. എങ്കിലും വിശ്വാസവും സ്വാതന്ത്ര്യവും സംരക്ഷിക്കുന്നതിൽ അലക്സന്ത്രിയായും അന്ത്യോക്യായും അലസരായിരുന്നില്ല. ഈ രണ്ടു സിംഹാസനങ്ങൾ തമ്മിലുള്ള സഹോദരീബന്ധം തുടർന്നുവന്നു. ഇവ ഓരോന്നിലെയും പാത്രിയർക്കീസന്മാർ സ്ഥാനാരോഹണം ചെയ്യുമ്പോൾ സ്ഥാനമേല്ക്കുന്ന ആൾ മറേറ ആൾക്കു് തന്റെ വിശ്വാസപ്രകടനപത്രിക സമർപ്പിച്ചു് അംഗീകരണം സമ്പാദിക്കുക എന്നതു വളരെ കാലത്തേക്കു് അനുവർത്തിച്ചുവന്ന പതിവായിരുന്നു. വാഴ്ചാവേളയിൽ പരസ്പരം പ്രതിനിധികളെ അയച്ചു സഹകരിക്കുന്നതും ഈ സ്നേഹബന്ധത്തിന്റെ ഒരു നിദർശനമായിരുന്നു. ഇന്നും അലക്സന്ത്ര്യാ അന്ത്യോക്യാ സിംഹാസനങ്ങൾ വിശ്വാസത്തിൽ ഏകമായും, പരസ്പരം കൂദാശാബന്ധത്തിലും വർത്തിക്കുന്നു.

## കാതോലിക്കാസിംഹാസനത്തിനു് അഭിമുഖീകരിക്കേണ്ടിവന്ന പ്രതിബന്ധങ്ങൾ

പൗരസ്ത്യ കാതോലിക്കാസിംഹാസനത്തിനു ഞെരുക്കം നേരിട്ടതു കൽക്കദൂന്യരിൽ നിന്നായിരുന്നില്ല. നെസ്തോറിയരിൽ നിന്നായിരുന്നു. എപ്പേസൂസ് സുന്നഹദോസിൽവച്ചു മുടക്കപ്പെട്ട നെസ്തോറിന്റെ അനുയായികൾക്കു റോമാസാമ്രാജ്യത്തിൽ പിന്തുണ ലഭിച്ചില്ല. പേർഷ്യാസാമ്രാജ്യത്തിൽ അവർ പ്രബലപ്പെട്ടു; വേണ്ട രാഷ്ട്രീയസ്വാധീനവും അവർക്കു ലഭിച്ചു. അനേകം സത്യവിശ്വാസികൾ നെസ്തോറിയൻ സിദ്ധാന്തം സ്വീകരിച്ചു. 498-ൽ, അന്നത്തെ കാതോലിക്കായായിരുന്ന ആക്കോക്കും മററും നെസ്തോറിയരായി. തുടർന്നു് ഓർത്തഡോക്സുകാർക്കു ശക്തിയായി പീഡ നേരിട്ടു. കാതോലിക്കാ സിംഹാസനം സെലൂക്യാ ക്ടെസിഫോണിൽ ഇടന്തുകൊണ്ടുപോകുന്നതിനോ, കാതോലിക്കാ എന്ന നാമത്തിൽ അഭിസംബോധനം ചെയ്യപ്പെടുന്നതിനുപോലുമോ നിവൃത്തിയില്ലാത്തദിക്കായി, കാതോലിക്കാമാരും മെത്രാന്മാരും വേഷപ്രച്ഛന്നരായി ഒളിവിൽ കഴിഞ്ഞുകൂടേണ്ടതായിവന്ന സന്ദർഭങ്ങളും ഇല്ലാതില്ല. ഈ ചുററുപാടിൽ കാതോലിക്കാസ്ഥാനത്തേക്കു വരാൻ പലരും മടിച്ചു. ചില കാലങ്ങളിൽ സിംഹാസനം വൈധവ്യത്തിൽ കഴിഞ്ഞുകൂടേണ്ടതായിവന്നു. ഇങ്ങനെയിരിക്കവേയാണു് 7-ാം നൂററാണ്ടിൽ അന്ത്യോക്യാ പാത്രിയർക്കീസ് ആയ മാർ അത്താനാസ്യോസ് ഗാമോലോ അദ്ദേഹത്തിന്റെ ഒരു ശിഷ്യനായ യൂഹാനോൻ ശെമ്മാശ്ശനെ പാത്രിയർക്കീസിന്റെ വ്യക്തിപരമായ ഏതോ ആവശ്യത്തിനുവേണ്ടി പേർഷ്യാരാജാവിന്റെ അടുക്കലേക്കു് അയച്ചതു്. ഈ കാലയളവിൽ അന്ത്യോക്യാസഭയും കിഴക്കൻസഭയും തമ്മിൽ കാര്യമായ അടുപ്പമോ അറിവോ ഉണ്ടായിരുന്നില്ല ശെമ്മാശൻ മടക്കയാത്രയിൽ മാർ മത്തായി ദയറാ കാണാമെന്നുവച്ചു് അവിടെയെത്തി. ദയറായിൽ ക്രിസ്തഫോറസ് എന്ന ഒരു മെത്രാപ്പോലീത്താ ഉണ്ടായിരുന്നു. ഏതത്കാലസ്ഥിതിയെപ്പററി ശെമ്മാശ്ശൻ മെത്രാ

* എക്ലേസി ആസ്റ്റിക്കി. 2-ാം മിമ്രാ മൊറൂസ്സോയുടെ ചരിത്രം.
മലങ്കരസഭ 1-ാം പുസ്തകം 3-ാം ലക്കം. അത്താനാസ്യോസ് ഗാമോലോയുടെ ചരിത്രം കാണുക.



പ്പോലീത്തായിൽ നിന്നും ഗ്രഹിച്ചു അന്ത്യോക്യാ സിംഹാസനവുമായി ഐക്യതയിൽ വന്നാൽ അതു കിഴക്കിനു സഹായകരമായിരിക്കും എന്നു് മെത്രാപ്പോലീത്താ മനസ്സിലാക്കി മാർ ക്രിസ്തഫോറസ് ഉൾപ്പെടെ അഞ്ചു മേല്പട്ടക്കാരും മൂന്നു ദയറായക്കാരും കൂടി അന്ത്യോക്യായിലേക്കു പോയി; ഗാമോലോ പാത്രിയർക്കീസിനെ കണ്ടു തങ്ങൾക്കു് ഒരു പൊതുതലവനെ വാഴിച്ചുകിട്ടണമെന്നു് മെത്രാന്മാർ പാത്രിയർക്കീസിനോടു് ആവശ്യപ്പെട്ടു. എന്നാൽ കാനോൻ വിദഗ്ദ്ധനും മഹാശയനുമായ പാത്രിയർക്കീസ്, അതിനുള്ള അധികാരം കിഴക്കരായ എപ്പിസ്ക്കോപ്പന്മാർക്കുള്ളതാണെന്നു് ഇതിനുപരി പ്രസ്താവിച്ചിട്ടുള്ളപ്രകാരം മെത്രാന്മാരെ ചൂണ്ടിക്കാണിച്ചു. കിഴക്കരായ എപ്പിസ്ക്കോപ്പന്മാർ ചേർന്നു തങ്ങളോടുകൂടെ ഉണ്ടായിരുന്ന മൂന്നു ദയറായക്കാരിൽ ഒരുവനായ മൊറൂസ്സോയെ കാതോലിക്കാ ആയി വാഴിച്ചു "കിഴക്കുള്ള ഓർത്തഡോക്സ് സഭയുടെ ആകമാന അധികാരം അദ്ദേഹത്തെ ഏല്പിച്ചു * നെസ്തോറിയൻ സ്വാധീനത വർദ്ധിച്ചിരുന്ന അന്നത്തെ ചുററുപാടിൽ കാതോലിക്കാ എന്ന പേരിൽ അറിയപ്പെടുന്നതു ദുഷ്കരമാകയാൽ തത്തുല്യമായ മഫ്രിയാനാ എന്ന നാമം മൊറൂസ്സോ സ്വീകരിച്ചു. ഇതു മുതലാണു് ഓർത്തഡോക്സ് കാതോലിക്കാമാർ മഫ്രിയാനാ എന്ന പേരിൽകൂടി അറിയപ്പെടുവാൻ തുടങ്ങിയതു്. എന്നാൽ ആരാധനക്രമങ്ങളിലും മററും പൂർവ്വികമായ സ്ഥാനനാമം തന്നെ ഉപയോഗിച്ചിരുന്നു.

## പാത്രിയർക്കേററും കാതോലിക്കേററും തമ്മിൽ ഉടമ്പടി

ഭാഗ്യവാനായ മാർ അത്താനാസ്യോസ് ഗാമോലോ പാത്രിയർക്കീസിന്റെ കാലശേഷം യൂഹാനോൻ എന്ന ഒരു പാത്രിയർക്കീസ് എഴുന്നേററു. അദ്ദേഹത്തിന്റെ ഭരണകാലം ഹ്രസ്വമായിരുന്നു. അദ്ദേഹവും മൊറൂസ്സോ മഫ്രിയാനായും അടുത്തടുത്ത സന്ദർഭങ്ങളിലായി അന്തരിച്ചു. മാർ യൂഹാനോന്റെ പിൻഗാമിയായി മാർ തേവോദോറാ, പാത്രിയർക്കീസ് ആയി "അലക്സന്ത്ര്യാ പാത്രിയർക്കീസ് എത്യോപ്യാക്കാർക്കു് മെത്രാപ്പോലീത്തായെ വാഴിക്കുന്നതുപോലെ അന്ത്യോക്യാ പാത്രിയർക്കീസായിരിക്കണം പൗരസ്ത്യർക്കു് മഫ്രിയാനായെ വാഴിക്കേണ്ടതു്" എന്ന ഒരു വാദം അദ്ദേഹം ഉന്നയിച്ചു. "അന്ത്യോക്യാ പാത്രിയർക്കീസിനെ വാഴിക്കേണ്ടതു മഫ്രിയാനായും ആയിരിക്കണം" പൗരസ്ത്യ എപ്പിസ്കോപ്പന്മാർ മറുപടി പറഞ്ഞു. ഇതു് ഒരു വിവാദവിഷയമായി. പാത്രിയർക്കീസും കാതോലിക്കാ (മഫ്രിയാനാ)യും ... ന്നു പാത്രിയർക്കേ... ക്കിനിന്നു് ഉടമ്പടിയുണ്ടായ... കാതോലിക്കേററും തമ്മിലുള്ള സ്നേ... ന്നതു സംബന്ധിച്ചുണ്ടായ ആദ്യ ഉടമ്... തന്നു. ഈ നിയമം ചില കാലങ്ങളിൽ ... പ്പെടാതെ വരികയും, അപ്പോഴെല്ലാം ഇരു... സനങ്ങളും തമ്മിൽ ഭിന്നിക്കുകയും പരസ്പരമുള്ള നാമപ്രഖ്യാപനം നിർത്തലാക്കുകയും ചെയ്തുവന്നതായി ബാർ എബ്രായ രേഖപ്പെടുത്തിയിട്ടുണ്ടു്. എന്നാൽ ഇങ്ങനെയുണ്ടായിട്ടുള്ള ഭിന്നതകളൊന്നും സ്ഥായിയായി നിലനിന്നില്ല എന്നു മാത്രമല്ല, സ്നേഹത്തിന്റെയും സൗമനസ്യത്തിന്റെയും ആത്മാവിൽ ഈദൃശ ഭിന്നതകൾ മാറി വീണ്ടും മുൻപറഞ്ഞ ഉടമ്പടി സ്ഥിരപ്പെടുത്തി ഐക്യതയിലെത്തുകയുമാണുണ്ടായിട്ടുള്ളതു്.

## ക്പർത്തുത്താ സുന്നഹദോസ്

9-ാം നൂററാണ്ടിൽ തിഗ്രീസിന്റെ സിംഹാസനത്തിൽ വാണ മാർ ബസ്സേലിയോസ് ലോഓസാർ ദ്വിതീയൻ കാതോലിക്കാ പാത്രിയർക്കേററിൽപെട്ട കോറാൻ ഓമത്താ, റീശ് അയ്നോ, കാലോനക്കോസ് എന്നീ മൂന്നിടവകകളിൽ അനധികൃതമായി പ്രവേശിച്ചു് ആ ഇടവകകൾക്കു മെത്രാന്മാരെ വാഴിച്ചു. കുപിതനായ യൂഹാനോൻ പാത്രിയർക്കീസ് മല്ക്കീസദേക്കു് എന്ന ഒരുവനെ എതിർ കാതോലിക്കാ ആയി വാഴിച്ചു. കിഴക്കും പടിഞ്ഞാറും തമ്മിൽ ഭിന്നിച്ചു. ഭിന്നത സഭയെ ക്ഷീണിപ്പിക്കുന്നു എന്നു കണ്ട് പൗരസ്ത്യരും പാശ്ചാത്യരുമായ എപ്പിസ്കോപ്പന്മാർ എ. ഡി 869-ൽ ക്പർത്തൂത്തായിൽ മാർ യൂഹാനോൻ പാത്രിയർക്കീസിന്റെ അദ്ധ്യക്ഷതയിൽ സുന്നഹദോസ് ചേർന്നു. പാത്രിയർക്കേററിലെയും കാതോലിക്കേററിലെയും മേല്പട്ടക്കാരുടെ ഒരു സംയുക്ത സുന്നഹദോസ്. ഭരണസംഗതിക്കായി പാത്രിയർക്കീസ് കതോലിക്കായുടെ ഇടവകയിലേക്കും കാതോലിക്കാ പാത്രിയർക്കീസിന്റെ ഇടവകയിലേക്കും പ്രവേശിക്കരുതെന്നു നിശ്ചയിച്ചു. പരസ്പരം വാഴിക്കപ്പെടണം എന്ന നിയമം ഒന്നുകൂടി ഉറപ്പിച്ചു. കാതോലിക്കായാൽ മുടക്കപ്പെടുന്ന എപ്പിസ്കോപ്പാ മുടക്കപ്പെട്ടവനായി പാത്രിയർക്കീസിനാലും പരിഗണിക്കപ്പെടേണ്ടതാകുന്നു എന്നും തീരുമാനിച്ചു. x അങ്ങനെ സമാധാനമായി.

## സഹകരിച്ചുള്ള പ്രവർത്തനം

പൊതു സഭയേയോ, പാത്രിയർക്കേററിനെയോ കാതോലിക്കേററിനെയോ പ്രത്യേകമായോ ബാധി

* എക്ലേസി ആസ്റ്റിക്കി 2-ാം മിമ്രാ. മൊറൂസ്സോ.

x ഹൂദായ കാനോൻ 7: 1 യൂഹാനോൻ പാത്രിയർക്കീസ്.

[illegible]ത്യകം ക്ഷണിക്ക[illegible]പ്പെ സഹായിക്കുകയും [illegible]ട്ടുള്ള സന്ദർഭങ്ങളും ഉണ്ടായി[illegible]റാണ്ടിൽ അബ്ദൂൻ എന്ന ഒരു [illegible]ത്രിയക്കീസ് എഴുന്നേററു കുറേകാല[illegible] പാത്രിയർക്കേററിൽ ഈ അബ്ദൂൻ മൂലം [illegible]ദം നടന്നു. ഈ ഘട്ടത്തിൽ കാനോനിക പാത്രിയർക്കീസായ മാർ ദീവന്നാസ്യോസ് മക്കോസ് (1089 A.D.) മാർ യൂഹാനോൻ സ്ലീബാ മപ്രിയാനായുടെ സഹായമഭ്യർത്ഥിക്കുകയും മാർ യൂഹാനോൻ സ്ളീബാ മിലിത്തിനിയിലേക്കു ചെന്ന് ന്യായരഹിതനായ അബ്ദൂൻ പാത്രിയർക്കീസിനെ ബഹിഷ്കരിക്കുകയും ചെയ്തു.

12-ാം നൂററാണ്ടിൽ അന്ത്യോക്യാസിംഹാസനത്തിൽ എഴുന്നേററ മഹാനായ മാർ മിഖായേൽ റാബോയുടെ വാഴ്ചയിൽ, പൗരസ്ത്യ കാതോലിക്കാ ആയ മാർ യൂഹാനോൻ സ്രൂഗോയോ പങ്കെടുക്കുവാനെത്തി. (1161) കാതോലിക്കാ വലിയ പാണ്ഡിത്യമൊന്നുമില്ലാത്ത ആളായിരുന്നു. ആകയാൽ പാത്രിയർക്കാസ്ഥാനമേൽക്കുന്ന റമ്പാൻ മിഖായേലിൻെറമേൽ കാതോലിക്കാ കൈവയ്ക്കുന്നതിൽ ചില എപ്പിസ്ക്കോപ്പന്മാർക്ക് അഭിപ്രായവ്യത്യാസമുണ്ടായി. * എങ്കിലും പൂർവ്വികനിയമം പാലിക്കപ്പെടണം എന്ന അഭിപ്രായത്തിൽ ഭൂരിഭാഗം എപ്പിസ്ക്കോപ്പന്മാരും മുറുകെ പിടിക്കുകയും മാർ യൂഹാനോൻ സ്രൂഗോയോയുടെ കൈകളാൽ തന്നെ മാർ മിഖായേൽ റമ്പോ വാഴിക്കപ്പെടുകയും ചെയ്തു.

ഈ കാതോലിക്കായുടെ കീഴിൽപെട്ട "ഹസ്സൻ"കാർ എന്ന കൂട്ടർ കാതോലിക്കായുമായി പിണങ്ങി. അവർക്ക് കാതോലിക്കായിക്കു കീഴ്പ്പെടാതെ അന്ത്യോക്യാ പാത്രിയർക്കീസിൻെറ കീഴിൽ ഇരിക്കണം! അവർ നിവേദനവുമായി പാത്രിയർക്കീസിനെ സമീപിച്ചു. പാത്രിയർക്കീസ് അവർക്ക് ഒരു മെത്രാപ്പോലീത്തായെ വാഴിച്ചുകൊടുക്കണമെന്ന് അപേക്ഷിച്ചു. ഇതു് 1178 ലാണ്. എന്നാൽ പാത്രിയർക്കീസ് അവരുടെ അഭീഷ്ടത്തിനു വഴങ്ങിയില്ല. "തിരുമനസ്സുകൊണ്ട് ഒരു മെത്രാപ്പോലീത്തായെ വാഴിച്ചുതന്നാൽ മതി, വാഴ്ചയേററശേഷം ആ മെത്രാനും ഞങ്ങളും കാതോലിക്കായിക്കു കീഴ്പ്പെട്ടിരുന്നുകൊള്ളാം" എന്നായി ഹസ്സൻകാർ. കാതോലിക്കേററിൽ മെത്രാനെ വാഴിക്കാനുള്ള അധികാരം തനിക്കല്ല കാതോലിക്കായിക്കാണ് എന്നു ഖണ്ഡിതമായി കല്പിച്ച് അവരെ തിരിച്ചയക്കുകയാണു മഹാനായ മാർ മിഖായേൽ പാത്രിയക്കീസ് ചെയ്തതു്. *

ഇങ്ങനെ സഭാചരിത്രത്തിൻെറ ഏടുകളിൽ ഏക സഭയിലെ ഘടകങ്ങളായ പാത്രിയർക്കേററും കാതോലിക്കേററും തമ്മിൽ ഒത്തിണങ്ങി മുമ്പോട്ടു പോന്നതും ചില കാലങ്ങളിൽ ഭിന്നിച്ചുനിന്നതുമായ പലേ സംഭവങ്ങൾ എടുത്തുകാണിക്കുവാനുണ്ട്. സ്ഥലപരിമിതിമൂലം ചില സംഗതികൾ മാത്രം ചൂണ്ടിക്കാണിച്ചു എന്നേയുള്ളു. എന്നാൽ പ്രത്യേകം ശ്രദ്ധേയമായ ഒരു സവിശേഷത, പിണക്കമോ ഭിന്നതയോ ഉണ്ടായാലും പരസ്പരം അകന്നുപോകുവാനുള്ള ഒരു പ്രവണത പൊതുവേ ദൃശ്യമായിരുന്നില്ല എന്നുള്ളതാണ്. പിണങ്ങിയിരുന്ന കാലങ്ങളിൽ സിംഹാസനസ്ഥരായ വ്യക്തികളെ സംബന്ധിച്ചും അവരുടെ നയത്തെപ്പററിയുമുള്ള എതിർപ്പുകൾ അല്ലാതെ സിംഹാസനങ്ങളെപ്പററി അനാദരവോ അവഗണനയോ ഉണ്ടായിട്ടില്ല. സഭകളുടെ ചരിത്രത്തിൽ ഭിന്നതയുടെ ഒരു തീപ്പൊരി മതി ഐക്യതയുടെ മേല്പുര മുഴുവൻ ദഹിപ്പിക്കുവാൻ എന്നതിനു ധാരാളം ഉദാഹരണങ്ങളുണ്ട്. എന്നാൽ ഓർത്തഡോക്സ് സഭയിലെ പാത്രയർക്കാ കാതോലിക്കാ സിംഹാസനങ്ങളുടെ സ്ഥിതി ഇതായിരുന്നില്ല. പൂർവ്വികമായി സ്നേഹബന്ധത്തിൻെറ ആഴത്തിലോടിയ വേരുകളെ അറുത്തു കളവാൻ ആർക്കും സാധിച്ചിട്ടില്ല. അഭൗമമായ ഒരു ശക്തിവിശേഷം ഇവയെ കൂട്ടി ഇണക്കുന്നതിൽ പ്രബലമായ പ്രേരണ നൽകിക്കൊണ്ടിരുന്നു. മലങ്കരസഭയുടെ ചരിത്രത്തിലും ഈ വസ്തുതയാണു നമുക്കു കാണാൻ കഴിയുന്നതു്

## കാതോലിക്കാസിംഹാസനം മലങ്കരയിൽ

പൗരസ്ത്യ കാതോലിക്കാസിംഹാസനാസ്ഥാനം പീഡകളാലും മററും ഉറഹായിൽ നിന്നും സെലൂക്യാ ക്റെറസിഫണിലേക്കും അവിടെനിന്നും തിഗ്രീസിലേക്കും പിന്നീട് മൂസലിലേക്കും മാറിയതായി സഭാചരിത്രത്തിൽ നിന്നു കാണാം. 15-ാം നൂററാണ്ടോടുകൂടി ശക്തി ക്ഷയിക്കയും പിന്നീട് സിംഹാസനത്തിൽ ക്രമാനുഗതമായ വിധം ആളില്ലാതെ വരികയും ചെയ്തു. ഇങ്ങനെയിരിക്കുന്ന ഒരു കാലയളവിലാണ് 1912-ൽ മലങ്കരയിൽ ഈ സിംഹാസനം പുന:സ്ഥാപിതമായതു് ഇവിടത്തെ മെത്രാന്മാരും ജനങ്ങളും മാത്രം ചേർന്നു സ്ഥാപിച്ചതല്ല ഇതു്. അന്ത്യോക്യാ പാത്രിയർക്കീസായ പ. ഇഗ്നാത്യോസ് അബ്ദൽമിശിഹാ പാത്രിയർക്കീസ് ബാവായുടെ സഹകരണത്തോടുകൂടിയാണ്. മലങ്കരയിൽ സ്ഥാപിതമായ കാതോലിക്കാസിംഹാസനത്തിലെ ഒന്നാമത്തെ കാതോലിക്കായുടെ വാഴ്ചയിലെ പ്ര-

* മാർ മിഖായേൽ റാബോയുടെ ചരിത്രം കാണുക. മലങ്കരസഭ 14-ാം പുസ്തകം; 9, 11, 12 15-ാം പുസ്തകം 1, 2, 3, 4, 7.



ധാന കാർമ്മികനും ഈ പാത്രിയർക്കീസ് ബാവാ തിരുമേനി ആയിരുന്നു. കാതോലിക്കാ അന്തരിക്കുമ്പോൾ ഇവിടെയുള്ള മെത്രാന്മാർക്കു തുടർന്നു കാതോലിക്കായെ വാഴിക്കാനുള്ള അധികാരം സാക്ഷ്യപ്പെടുത്തി പാത്രിയർക്കീസ്ബാവാ തിരുമേനി കല്പനയും നൽകി. 2-ാം 3-ാം കാതോലിക്കാമാർ അങ്ങനെ വാഴിക്കപ്പെട്ടു.

മലങ്കരയിലെ കാതോലിക്കാ സിംഹാസനത്തെ സംബന്ധിച്ചിടത്തോളം പ. അന്ത്യോക്യാ സിംഹാസനത്തോടു നമുക്കു കടപ്പാടുണ്ട്. "അന്ത്യോക്യാ സിംഹാസനവുമായുള്ള സ്നേഹബന്ധത്തിൻെറ സംബന്ധത്തിൽനിന്ന് നിങ്ങൾ വേർതിരിയരുതെ"ന്ന് പ. അബ്ദൽ മിശിഹാ പാത്രിയക്കീസ് ബാവാ തിരുമേനി പ്രത്യേകം നിഷ്കർഷിച്ചിട്ടുണ്ട് എന്നുള്ളതു നമുക്കു വിസ്മരിക്കാവുന്നതല്ല. അന്ത്യോക്യായും മലങ്കരയും തമ്മിലുള്ള സ്നേഹബന്ധം ഒരിക്കലും അററുപോകാതെ കൂട്ടിയിണക്കുന്ന പൊന്നിൻ ശൃംഖലയാണു പ. കാതോലിക്കാസ്ഥാപനം. കാതോലിക്കാസിംഹാസനത്തെ നാം വിലമതിക്കുകയും അതിനോടു നാം ഭക്തിയുള്ളവരായിരിക്കുകയും ചെയ്യുമ്പോൾതന്നെ പ. അന്ത്യോക്യാ സിംഹാസനത്തെ നാം വിലമതിക്കുകയും ആ സിംഹാസനത്തോടു ഭക്തിയുള്ളവരായിരിക്കുകയും ചെയ്യുന്നു. അന്ത്യോക്യാ പാത്രിയക്കീസിൻെറ സമ്മതമോ സഹകരണമോ കൂടാതെയാണ് ഇവിടെ കാതോലിക്കാസിംഹാസനം പുന:സ്ഥാപിതമായിരുന്നതെങ്കിൽ ഈ സ്നേഹബന്ധം നിലനിൽക്കുമായിരുന്നില്ല. നേരേമറിച്ച് പ. അന്ത്യോക്യാസിംഹാസനവുമായുള്ള ബന്ധം പൂർവ്വാൽ ദൃഢപ്പെടുകയും ശാശ്വതീകരിക്കപ്പെടുകയുമാണ് പ. കാതോലിക്കാ സിംഹാസന പുന:സ്ഥാപനംമൂലം സാദ്ധ്യമായിത്തീർന്നതു്

പ. അബ്ദൽമിശിഹാ ബാവായിക്കു ശേഷം വന്ന മൂന്നു പാത്രിയക്കീസന്മാർ ഇവിടത്തെ കാതോലിക്കാമാരെയോ, കാതോലിക്കാമാർ ആ പാത്രിയക്കീസന്മാരെയോ സ്വീകരിക്കാതെയാണിരുന്നതെങ്കിലും, മുമ്പു ചില കാതോലിക്കാമാർ ചെയ്തതുപോലെ തുബദേനിൽനിന്നു പാത്രിയക്കീസിൻെറ നാമപ്രഖ്യാപനം നീക്കം ചെയ്യുന്നതിനോ, അന്ത്യോക്യാ സിംഹാസനവുമായുള്ള സ്നേഹബന്ധത്തിൽനിന്ന് എന്നേക്കുമായി വിട്ടുനിൽക്കുന്നതിനോ നാം തയ്യാറായില്ല. നേരേമറിച്ച് പാത്രിയർക്കീസും കാതോലിക്കായും പരസ്പരം സ്വീകരിച്ച് പൂർവ്വികവും പവിത്രവുമായ സ്നേഹബന്ധം പുന:സ്ഥാപിതമായിക്കാണമാനാണ് ആഗ്രഹിച്ചതു്. കാതോലിക്കാസിംഹാസനസ്ഥാപനത്തിനു നേതൃത്വം നൽകിയ മാർ ദീവന്നാസ്യോസ് [illegible]രുന്നു.

സമാധാനത്തിനുവേണ്ടി മലങ്ക[illegible] ഹിക്കമാത്രമല്ല, പ്രവർത്തിക്കയും പ്രാർ[illegible] ചെയ്തുവന്നു. ഒരു സമാധാനം സാദ്ധ്യമല്ല[illegible] ചിന്തയിലെത്തിയിട്ട് പലരും നിരാശരായി പി[illegible]റി. എങ്കിലും ഇതിനുപരി സൂചിപ്പിച്ചിട്ടുള്ള ദൈവികമായ ശക്തി പ്രവർത്തിച്ചുകൊണ്ടിരുന്നു. മനുഷ്യയത്നങ്ങൾ പരാജയപ്പെട്ടിടത്തു ദൈവകരങ്ങൾ പ്രവർത്തിച്ചു. കാലംചെയ്ത പരിശുദ്ധ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനിയുടെ ഭരണകാലത്തു് — 1958 ഡിസംബർ 16-ാം നു.—ചിരപ്രതീക്ഷിതമായ സഭാസമാധാനം കൈവന്നു.

ഈ സമാധാനസ്ഥാപനത്തിനു മുൻകൈ എടുത്തതു് ഇപ്പോഴത്തെ പ. പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ടാണ്. തിരുമേനി സമാധാനത്തിൻെറ മാർഗ്ഗത്തിലൂടെ ധൈര്യമായി മുമ്പോട്ടു വന്നു. സഭാചരിത്രത്തിലും കാനോനിലും അഗാധപാണ്ഡിത്യം സമ്പാദിച്ചിട്ടുള്ള പരിശുദ്ധ പാത്രിയർക്കീസ് ബാവാ തിരുമേനി അസമാധാനത്തിൻെറയും വിഭാഗീയതയുടെയും നടുച്ചുവർ ഇടിച്ചുകളവാൻ തന്നെ തീരുമാനിച്ചു. പ. പാത്രിയക്കീസ് ബാവാ തിരുമേനിയും പ. കാതോലിക്കാബാവാ തിരുമേനിയും പരസ്പരം സ്വീകരിച്ചു. 1958 ഡിസംബർ 16-ാം തീയതി, അതുവരെ ഇരുചേരികളായി നിന്ന മെത്രാന്മാരും, പ. പാത്രിയർക്കീസ് ബാവാ തിരുമേനിയെ പ്രതിനിധീകരിച്ച മാർ യൂലിയോസ് തിരുമേനിയും പൗരസ്ത്യ കാതോലിക്കായായ മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ നേതൃത്വത്തിൽ പഴയ സിമ്മനാരി ചാപ്പൽ മദ്ബഹായിലെത്തി പ്രാർത്ഥന നടത്തി ഐക്യപ്പെടുകയും അവിടെ അന്ത്യവിശ്രമം കൊള്ളുന്ന പുണ്യപിതാക്കന്മാരുടെ കബറിങ്കൽ ധൂപാർപ്പണം നടത്തുകയും ചെയ്തു. "സഹോദരന്മാർ ഒരുമിച്ചു വസിക്കുന്നതു് എത്ര ശുഭവും എത്ര മനോഹരവുമാകുന്നു" എന്ന സങ്കീർത്തനഭാഗം ഉദ്ധരിച്ചുകൊണ്ടാണു പ. കാതോലിക്കാബാവാ തിരുമേനി പ്രസംഗിച്ചതു്. അതിൽ പ. പാത്രിയർക്കീസ്ബാവാ തിരുമേനിയോടുള്ള കൃതജ്ഞത വ്യക്തമാക്കി. "ഇപ്പോൾ ഒന്നായിത്തീർന്നിരിക്കുന്ന നാം ഒന്നായി നടക്കണം" എന്നു തിരുമേനി എല്ലാവരെയും സ്നേഹപൂർവ്വം ഉത്ബോധിപ്പിച്ചു "അന്ത്യോക്യാ സിംഹാസനവുമായുള്ള സ്നേഹബന്ധം മറക്കരുതു്" എന്നു് പ്രത്യേകം ഓർമ്മപ്പെടുത്തുകയും ചെയ്തു.

# കർത്തൃദിനചിന്തകൾ

(ഫാദർ ററി ഈ. ജോർജ്ജ് ബി, ഏ)

## 17 പെന്തിക്കൊസ്തി ഞായറാഴ്ച

നിങ്ങളോടുകൂടെ ഇരിപ്പാൻ മറെറാരാശ്വാസപ്രദനെ തരികയും ചെയ്യും. യോഹ. 14: 16.

കർത്താവ് തന്നെക്കുറിച്ച്, ഞാൻ വഴിയും സത്യവും ജീവനുമാകുന്നു എന്ന് പ്രസ്താവിച്ചിരിക്കുന്നു ആകയാൽ ക്രിസ്ത്യാനികൾക്ക് പെന്തിക്കൊസ്തി വളരെ പ്രധാനപ്പെട്ട ഒരു ദിവസമാണ്. ഈ ദിവസമാണു ആദിമ ക്രിസ്ത്യാനികൾ പരിശുദ്ധാവിനെ സമൃദ്ധിയായി പ്രാപിച്ചതു്.

ആശ്വാസപ്രദൻ

ആശ്വാസപ്രദൻ, എന്ന പദത്തിന് കാര്യസ്ഥൻ, പ്രതിനിധി, സഹായകൻ, ആശ്വസിപ്പിക്കുന്നവൻ എന്നെല്ലാം അർത്ഥമുണ്ട്. കർത്താവ് അവരെ പഠിപ്പിക്കുകയും ധൈര്യപ്പെടുത്തുകയും ആശ്വസിപ്പിക്കുകയും ചെയ്തു. എന്നാൽ ഇനിമേലാൽ പരിശുദ്ധാത്മാവ് ആ ജോലി തുടരുന്നു. കർത്താവി

---

മാർ യൂലിയോസ് മെത്രാപ്പോലീത്താ തിരുമേനി ചെയ്ത പ്രസംഗത്തിൽ മലങ്കരസഭയെ നീതിമാനായ ഈയ്യോബിന്റെ ഭവനത്തോട് ഉപമിച്ചു. "നമ്മെ സാത്താനിൽ നിന്നും രക്ഷിക്കാൻ മിശിഹാ എഴുന്നള്ളി. സഭയിലെ കലഹത്തിന്റെ സാത്താനെ മിശിഹാ അകററി. സാത്താൻ ലോകത്തിൽ പീഡിപ്പിക്കാൻ കണ്ടെത്തിയതു നീതിമാനായ ഇയ്യോബിന്റെ ഭവനമായിരുന്നു. ഈയ്യോബ് പരിശുദ്ധനായിരുന്നതുകൊണ്ട് അദ്ദേഹത്തിന്റെ നീതിയും വിശുദ്ധിയും വെളിപ്പെടുത്താൻ അവസരമുണ്ടായി." ഇയ്യോബായി മാർ യൂലിയോസ് തിരുമേനി ഉൽപ്രേക്ഷിച്ചത് പ: കാതോലിക്കാബാവാ തിരുമേനിയെ ആയിരുന്നു. അങ്ങനെ സമാധാനത്തിന്റെ ഒരു പുതിയ യുഗം ആരംഭിച്ചു.

ഇതിനു മുൻകൈ എടുത്തു പ്രവർത്തിച്ച പ. ഇഗ്നാത്യോസ് യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവാ തിരുമേനിയെ പ. കാതോലിക്കാബാവാ തിരുമേനി മലങ്കരയിലേക്കു ക്ഷണിച്ചു. എന്നാൽ ചില പ്രത്യേക കാരണങ്ങളാൽ പാത്രിയർക്കീസ് ബാവാ തിരുമേനിയുടെ സന്ദർശനത്തിനു വിളംബം നേരിട്ടു. പ. കാതോലിക്കാബാവാ തിരുമേനിയുടെ ഇഹലോകജീവിതത്തിന്റെ ദിവസങ്ങൾ അവസാനിക്കുകയും ചെയ്തു.

പ. പാത്രിയർക്കീസ്ബാവാ തിരുമേനി ഒരു വ്യാഴവട്ടക്കാലം ഒരു റമ്പാൻ എന്ന നിലയിൽ മലങ്കരയിൽ താമസിച്ച് ഈ സഭയെപ്പററി ശരിയായി ഗ്രഹിച്ചിട്ടുള്ള ദേഹമാണ്. സമാധാനപ്രിയനായ തിരുമേനി (അന്ന് അബ്ദൽ ആഹദ് റമ്പാൻ) ഈ നാടുവിട്ടു ശീമയിലേക്കു മടങ്ങുന്നതിനുമുമ്പ് കോട്ടയം പഴയ സിമ്മനാരിയിലെത്തി പ. കാതോലിക്കാബാവാ തിരുമേനിയെ കാണുകയും സംസാരിക്കുകയും ചെയ്തു. പ. കാതോലിക്കാബാവാ തിരുമേനി അന്ന് ആശംസിച്ചു, റമ്പാച്ചൻ പാത്രിയർക്കീസായി വരട്ടെ എന്ന്. (തദവസരത്തിൽ ഇതെഴുതുന്ന ആൾ അവിടെ ഉണ്ടായിരുന്നു) യാദൃശ്ചികമായി മാത്രം കല്പിച്ച ഒരു വാചകമായിരുന്നു എങ്കിലും പ: കാതോലിക്കാബാവാ തിരുമേനിയുടെ ദീർഘദർശനം സഫലീഭവിച്ചു. ഈ പരിശുദ്ധ പിതാക്കന്മാർ തമ്മിൽ മലങ്കരയിൽവച്ച് ഒരു കൂടിക്കാഴ്ചയ്ക്ക് പിന്നീട് അവസരമുണ്ടായില്ല എങ്കിലും പാത്രിയർക്കീസ്ബാവാ തിരുമേനി മലങ്കര സന്ദർശിക്കാൻ നമ്മുടെ മെത്രാപ്പോലീത്തന്മാർ, തിരുമേനിയെ ക്ഷണിക്കുകയും തിരുമനസ്സുകൊണ്ട് അതു സ്വീകരിക്കുകയും ചെയ്തിരിക്കയാണ്. തിരുമനസ്സിലെ ആഗമനം നമുക്കെല്ലാം സന്തോഷകരമാണ്.

നാം വിലമതിക്കുന്ന അന്ത്യോക്യാ മലങ്കര സ്നേഹബന്ധത്തിന്റെ സുവ്യക്തമായ ദൃശ്യമായിരിക്കും പ. പാത്രിയർക്കീസ് ബാവാ തിരുമേനിയുടെ ആഗമനം. മലങ്കരയിലെ ഒന്നാമത്തെ കാതോലിക്കായുടെ വാഴ്ചയിൽ പ്രധാന കാർമ്മികത്വം വഹിച്ചത് ഒരു അന്ത്യോക്യാ പാത്രിയർക്കീസ് ആയിരുന്നു. അടുത്തു വാഴിക്കപ്പെടുവാനിരിക്കുന്ന നാലാമത്തെ കാതോലിക്കായുടെ വാഴ്ചയിലും പ്രധാന കാർമ്മികൻ അന്ത്യോക്യാ പാത്രിയർക്കീസ് ആയിരിക്കും. ഇതിനുപരി നാം കണ്ടപ്രകാരം കാനോനാകളും പാരമ്പര്യങ്ങളും അനുശാസിക്കുന്നതുപോലെ കാതോലിക്കായുടെ വാഴ്ചയിൽ പാത്രിയർക്കീസും പാത്രിയർക്കീസിന്റെ വാഴ്ചയിൽ കാതോലിക്കായും പ്രധാന കാർമ്മികന്മാരായിരുന്നു വാഴ്ച നടത്തപ്പെടുന്നതു് ഇരുസിംഹാസനങ്ങളും തമ്മിലുള്ള ഐക്യതയെ ഉത്തരോത്തരം ദൃഢപ്പെടുത്തിക്കൊണ്ടിരിക്കും. പാത്രിയർക്കാസിംഹാസനവും കാതോലിക്കാസിംഹാസനവും വിജയിക്കട്ടെ.

—0—



ന്റെ അപേക്ഷപ്രകാരം പിതാവാണ് പരിശുദ്ധാത്മാവിനെ അയയ്ക്കുന്നത് എന്നുള്ളതു പ്രത്യേകം ശ്രദ്ധേയമാണ്. ആകയാൽ ഈ ആശ്വാസപ്രദനെ കൂടുതൽ കൂടുതൽ പ്രാപിക്കുവാൻ നാമും യത്നിക്കേണ്ടിയിരിക്കുന്നു. ലോകാവസാനത്തോളം നിലനില്ക്കുന്ന ഒരു സമ്പാദ്യമാണിത്. ഇവിടെ വി. ത്രിത്വത്തിലെ മൂന്ന് ക്നൂമാകളെയും പ്രത്യേകമായി ഓർക്കുവാൻ കഴിയുന്നു.

2. അവൻ വന്ന് പാപത്തേയും, നീതിയേയും, ന്യായവിധിയേയും കുറിച്ച് ലോകത്തിനു ബോദ്ധ്യം വരുത്തും.

പാപബോധവും നീതിബോധവും, ന്യായവിധിയെക്കുറിച്ചുള്ള ജാഗ്രതയും എല്ലാം ആത്മാവിന്റെ ഫലമായി ഉണ്ടാകുന്നതാകുന്നു. പരിശുദ്ധാത്മാവിനെ നാം പ്രാപിക്കയും, അവൻ നമ്മുടെ ഉള്ളിൽ കുടികൊള്ളുകയും ചെയ്യുന്നില്ലെങ്കിൽ യഥാർത്ഥപാപബോധവും, പശ്ചാത്താപവും നീതിബോധവും അന്ത:കരണത്തിന്റെ കുത്തലും നമുക്ക് ഉണ്ടാകയില്ല ആകയാൽ നീതി വസിക്കുന്ന ഒരു പുതിയ ആകാശവും പുതിയ ഭൂമിയും കൈവരത്തക്കവണ്ണം നമുക്കും നിർമ്മലതയുടെയും, നീതിയുടെയും റൂഹായെ പ്രാപിക്കാൻ യത്നിക്കാം.

3. എന്നിൽ വസിക്കാതെയിരുന്നാൽ ഫലം നല്കാൻ കഴികയില്ല.

പരിശുദ്ധാത്മാവിനെ പ്രാപിക്കുന്നതിനുള്ള മാർഗ്ഗത്തെക്കുറിച്ചും, അതുമൂലമുണ്ടാകുന്ന ഫലത്തെക്കുറിച്ചും ഇവിടെ നാം വായിക്കുന്നു.

കർത്താവിന്റെ കല്പനകളും പ്രമാണങ്ങളും അനുസരിച്ചു ജീവിക്കുന്നവനാണ് തന്നിൽ വസിക്കുന്നത്. തന്നിൽ വസിക്കുന്നവൻ ആത്മാവിന്റെ ഫലങ്ങളെ പുറപ്പെടുവിക്കുന്നു. ഈ വിധത്തിലുള്ള അനുഭവബോദ്ധ്യം നമുക്കുണ്ടാകേണ്ടിയിരിക്കുന്നു. കർത്താവുമായുള്ള സുദീർഘസംസർഗ്ഗവും അടുപ്പവും മൂലമാണ് ഈ ബോദ്ധ്യം ഉണ്ടാകേണ്ടതു്. അപ്പോൾ നമുക്ക് ആന്തരികമായി ആഴമായ ഒരു ഉറപ്പ് ഉണ്ടാകുന്നു. ഈ ആന്തരികബോദ്ധ്യം ഉണ്ടാകുമാറ് നമുക്കും കർത്താവിനെ സ്നേഹിക്കാം.

## മെയ് 24-പെന്തിക്കൊസ്തിക്കുശേഷം 1-ാം ഞായറാഴ്ച.

1. തെററായ അന്വേഷണം. കർത്താവിനെ പിൻതുടരുകയും തന്റെ സന്നിധിയിൽ കൂടിവരികയും ചെയ്ത അനേകരുടെയും ലക്ഷ്യം ഭൗതികവും ലൗകികവുമായിരുന്നു എന്ന് കർത്താവു സൂചിപ്പിക്കുന്നു.

അന്നും ഇന്നും ഇതു
യെ സംബന്ധിച്ചും വാ
പ്രത്യേകിച്ചും 20-ാംനൂററാണ്ടി
നം വർദ്ധിച്ചതുമൂലവും പ്രാഗ്മാ
(Pragmatism) ശക്തിപ്പെട്ടതിനാലും
ള്ള പ്രവണതകൾ വളരെ രൂക്ഷമായിട്ടുണ്ട്
ച്ചും ആത്മികമായ ലക്ഷ്യങ്ങളെക്കാളധിക
സ്ഥാനമാനമോഹം, ദ്രവ്യാഗ്രഹം, അഹന്ത, സ്വാർത്ഥത, ലാഭേച്ഛ, സ്വജനപക്ഷവാദം ആദിയായവ ഇന്നു വളർന്നുകൊണ്ടിരിക്കയാണ്. പലപ്പോഴും സഭാസേവനരംഗത്തും ഈ ഇതിബാധകൾ വ്യാപിച്ചിട്ടില്ലേയെന്ന് പരിശോധിക്കുന്നതു കൊള്ളാം. ആ പ്രകാരമുള്ള പ്രവണതകളെ പ്രോത്സാഹിപ്പിക്കുന്ന വ്യവസ്ഥിതിയാണിന്നു നിലവിലിരിക്കുന്നതും. "നിങ്ങൾ ഉദരപൂരണത്തെപ്പററി ചിന്തിക്കുന്നു. നിങ്ങളുടെ മതം ചോററുവേദമാണ്. നിങ്ങളുടെ അന്ധതയിൽ ദൈവത്തെപ്പററിയല്ല നിങ്ങൾ ചിന്തിക്കുന്നതു്. നിങ്ങളുടെ ഉദരത്തെപ്പററി ചിന്തിച്ചിരുന്നാൽ ദൈവത്തെപ്പററി ശ്രദ്ധിക്കുവാൻ നിങ്ങൾക്കു കഴികയില്ല" എന്ന് ഒരു ഗ്രന്ഥകാരൻ ഈ ഭാഗത്തെപ്പററി വ്യാഖ്യാനിച്ച് രേഖപ്പെടുത്തിയിരിക്കുന്നു. മനുഷ്യൻ ജീവിതാവശ്യങ്ങളോട് ആണി അടിച്ച് തറയ്ക്കപ്പെട്ടിരിക്കുന്നു.

ചക്രവാളസീമകളെ കടന്ന് നിത്യതയുടെ നിഗൂഢരഹസ്യങ്ങളെ കാണത്തക്കവണ്ണമുള്ള സൂക്ഷ്മനയനങ്ങൾ നമുക്കുണ്ടാകേണ്ടിയിരിക്കുന്നു. നമ്മുടെ പ്രവൃത്തികൾ ഒന്നുംതന്നെ നശിച്ചുപോകുന്നവയ്ക്കു ആകാതെ നിലനില്ക്കുന്നവയ്ക്കുവേണ്ടി ആയിരിക്കട്ടെ. ഇതു നമുക്ക് ജീവിതത്തെയും പ്രവൃത്തിയേയും കുറിച്ച് ഒരു പുതിയ കാഴ്ചപ്പാടും സമീപനവും നൽകും. സംശയമില്ല. (യെശ. 55: 2) നമുക്ക് ആത്മിക വിശപ്പുള്ളവരായിരിക്കാം. നമുക്ക് നിത്യജീവനുവേണ്ടി വിശക്കാം. കർത്താവിനെ കാണുന്നവൻ ദൈവത്തെ കാണുന്നു. കർത്താവിനെ അനുസരിക്കുന്നവൻ ദൈവത്തെ അനുസരിക്കുന്നു. കർത്താവിനെ സ്വീകരിക്കുന്നവൻ ദൈവത്തെ സ്വീകരിക്കുന്നു. ദൈവത്തിനു മാത്രമെ അവന്റെ കൈവേലയായ ആത്മാവിന്റെ വിശപ്പും ദാഹവും ശമിപ്പിക്കുവാൻ കഴിയൂ.

## മെയ് 31-പെന്തിക്കൊസ്തിക്കുശേഷം 2-ാം ഞായറാഴ്ച

ലൂക്കൊ. 9: 1-11 കർത്താവ് ശിഷ്യന്മാരെ, അധികാരം നൽകി അയയ്ക്കുന്നതായി നാം ഇവിടെ കാണുന്നു. പുരാതനകാലത്തു് ഇന്നത്തെപ്പോലെ വാർത്താവിതരണത്തിനും യാത്രയ്ക്കും സൗകര്യങ്ങൾ ഇല്ലാതിരുന്നതിനാൽ ദൂരയാത്രയും വേഗയാത്രയും ആവ

...ളെ ചുരുക്കമായേ ... അതുപോലെ ഒരുവൻ ... ക്ക് എത്രമാത്രം ബന്ധപ്പെട്ടി...ത്രം അവന് നിത്യതയിലേക്കുള്ള ... ദുഷ്ക്കരമായിരിക്കും. ആകയാൽ ലൗ...കളെ ഉപേക്ഷിച്ച് കർത്താവിനുവേണ്ടി ഒരു ...സിക യാത്രയ്ക്കു നാമും തയ്യാറാവണം. വി. ഫ്രാൻസിസ് മരിക്കുന്നതിനു മുൻപ് താൻ ധരിച്ചിരുന്ന വസ്ത്രംപോലും മാററിച്ചതായി രേഖപ്പെടുത്തിയിരിക്കുന്നു. "നഗ്നനായി ഞാൻ വന്നു; നഗ്നനായി ഞാൻ മടങ്ങിപ്പോകും" എന്ന് നീതിമാനായ ഇയ്യോബ് പ്രസ്താവിച്ചിട്ടുണ്ടല്ലോ.

2 കർത്താവ് ശിഷ്യന്മാരെ അയയ്ക്കുന്നത് വചനശുശ്രൂഷയ്ക്കും സുവിശേഷപ്രസംഗത്തിനും മാത്രമല്ല, രോഗികളെ സൗഖ്യമാക്കുന്നതിനും ഭൂതങ്ങളെ ശാസിച്ച് ഓടിക്കുന്നതിനും മററുമുള്ള അധികാരവും അവർക്കു നൽകുന്നു. ആകയാൽ പ്രസംഗം, സൗഖ്യദാനം (Preaching and healing) ഇവ രണ്ടും യോജിപ്പിച്ചിരിക്കുന്നു. മനുഷ്യൻെറ ശരീരത്തിനും ആത്മാവിനും ഒരുപോലെ സൗഖ്യം നൽകേണ്ടിയിരിക്കുന്നു. ആത്മാവ് ശരീരത്തിലാണല്ലോ വസിക്കുന്നത്. ആകയാൽ സഭയും വ്യക്തികളും അത്ഭുതപൂർവ്വമായി ജീവകാരുണ്യപ്രവർത്തനങ്ങളിൽ ശ്രദ്ധിക്കേണ്ടിയിരിക്കുന്നു.

അവർ പുറപ്പെട്ട് മാനസാന്തരപ്പെടണം എന്ന് പ്രസംഗിച്ചു. മർക്കൊ. 6: 12-13.

അവർ കർത്താവിൻെറ സന്ദേശം പ്രഖ്യാപിക്കയത്രെ ചെയ്തതു്. അവർ പുതിയ ഒരു സന്ദേശവും കരുപിടിപ്പിക്കാതെ കർത്താവിൻെറ സുവിശേഷം ജനതതിക്കു പകർന്നുകൊടുത്തു. പ്രവാചകന്മാരെല്ലാം, അവരുടെ ദൂതു് ആരംഭിക്കുന്നതു് "കർത്താവ്-യഹോവാ-ഇപ്രകാരം അരുളിച്ചെയ്യുന്നു" എന്ന് ആമുഖമായി പ്രസ്താവിച്ചുകൊണ്ടത്രെ. ആകയാൽ ഈ രക്ഷയുടെ സന്ദേശം, സുവിശേഷം നാം വേണ്ടവണ്ണം പ്രാപിച്ചെങ്കിൽ മാത്രമേ മററുള്ളവർക്ക് അതു് വിളംബരം ചെയ്യുവാൻ നമുക്കു കഴികയുള്ളു.

രാജാവിൻെറ "മാനസാന്തരപ്പെടുക" എന്ന ദൂതു് അവർ ജനങ്ങൾക്കു നൽകി. മാനസാന്തരം മനംമാററം-വ്യതിയാനം ആവശ്യമാകയാൽ അതു് അലട്ടുന്ന പലർക്കും അസുഖകരമായ ഒന്നാണ്. പ്രവൃത്തിയിലും മനസ്സിലും വ്യത്യാസം ഉണ്ടാകണം-നാം പിൻതുടർന്നുവരുന്ന തെററായ മാർഗ്ഗങ്ങളിൽ നിന്നും വ്യതിചലിക്കണം.

നിങ്ങൾ ഭാഗ്യവാന്മാർ (ലൂക്കൊ. 6: 12....)

കർത്താവിൻെറ ഗിരിപ്രഭാഷണത്തിൽ ഭാഗ്യവാന്മാരാകുന്നതിനുള്ള ലക്ഷണങ്ങൾ നൽകപ്പെട്ടിരിക്കുന്നു. ലോകത്തിൽ നാം ഭാഗ്യത്തിൻെറ ലക്ഷണമായി കരുതുന്നതു്, സമ്പത്തു്, ആരോഗ്യം, സാമൂഹ്യനില തുടങ്ങിയവയാണ്. ഒരുവൻ ഏതു മാർഗ്ഗം ഉപയോഗിച്ചാലും വേണ്ടില്ല ധാരാളം പണം സമ്പാദിച്ചാൽ അയാളെ ഒരു ഭാഗ്യവാനായി സാധാരണ മററുള്ളവർ വ്യവഹരിച്ചു കേൾക്കാറുണ്ടു്. ഒരു ക്രിസ്ത്യാനിയെ സംബന്ധിച്ചിടത്തോളം യഥാർത്ഥ ഭാഗ്യം എന്താണെന്ന് ചിന്തിക്കണം.

## ജൂൺ 7-പെന്തിക്കൊസ്തിക്കുശേഷം 3-ാം ഞായറാഴ്ച.

ഞാൻ ജീവൻെറ അപ്പമാകുന്നു (യോഹ: 6: 35: 46)

ഇതു് ഒരു ആലങ്കാരിക പ്രയോഗമായി മാത്രം കരുതാനുള്ളതല്ല

1. അപ്പം ജീവനെ സംരക്ഷിക്കുന്നു. അതു് ജീവൻെറ സത്തയാണ്, ജീവന് അപരിത്യാജ്യവുമാണ്. ദൈവത്തോടുള്ള ഒരു പുതിയ ബന്ധമാണ് ജീവൻ എന്ന് കരുതാം. ദൈവത്തിലുള്ള വിശ്വാസം, ആത്മാർത്ഥമായ സമ്പർക്കം, അനുസരണം, സ്നേഹം ഇവയാണതിൻെറ ഘടകങ്ങൾ എന്ന് ഗ്രഹിക്കണം.

എന്നാൽ യേശുക്രിസ്തുവാണ് ഈ പുതിയ സാമീപ്യത്തിന് കാരണമായി തീർന്നിട്ടുള്ളതു്. അവനിൽ കൂടെയല്ലാതെ അപരിത്യാജ്യമായ ഈ ബന്ധത്തിലേക്ക് ആരും വരുന്നില്ല.

യേശു ജീവനും ചൈതന്യവും നൽകുന്നു. യേശുക്രിസ്തുവിനെക്കൂടാതെ, ജീവൻ അസാദ്ധ്യമാണെന്നു തന്നെ പറയാം. ആകയാൽ യേശുക്രിസ്തു നമുക്ക് ജീവൻ നൽകുന്നുവെങ്കിൽ, അവൻ ജീവന് അപരിത്യാജ്യനെങ്കിൽ കർത്താവിനെ ജീവൻെറ അപ്പമായി വിശ്വസിച്ചു സ്വീകരിച്ച് അനുഭവിക്കണം. കർത്താവിനെ നാം അറിയുകയും, സ്വീകരിക്കുകയും ചെയ്യുമ്പോൾ നമ്മുടെ ഹൃദയത്തിൻെറയും മനസ്സിൻെറയും ആഗ്രഹങ്ങളെല്ലാം ലഭിച്ചു കഴിഞ്ഞാലുണ്ടാകുന്ന സംതൃപ്തി നമുക്ക് ലഭിക്കുന്നു. ആത്മാവിൻെറ അഭിഷ്ടമാററി കണ്ടാലും നമുക്ക് പൂർണ്ണ സ്വാസ്ഥ്യവും ശാന്തിയും കൈവരുന്നു.

Bread contains all. അപ്പത്തിൽ സമസ്തവും അടങ്ങിയിരിക്കുന്നുവെന്ന് വി: ആഗസ്തീനോസ് പറയുന്നു. ലോകത്തിൻെറ സാക്ഷാൽ അപ്പമായ കർത്താവിനെ നാം വി: കർബ്ബാനയിൽ വി: ബലിപീഠത്തിൽ ആഘോഷിക്കയും, ആ ജീവ അപ്പം നാം ഭക്ഷിച്ച് ജീവൻ പ്രാപിക്കയും ചെയ്യുന്നു. ഈ അപ്പം ഭക്ഷിച്ചില്ലെങ്കിൽ നമ്മിൽ ജീവൻ ഇല്ല. ജീവൻെറ അപ്പമായ തിരുശരീരം ഭക്ഷിക്കുകയും തിരുരക്തം വി: കാസായിൽനിന്ന് പാനം ചെയ്യുകയും ചെയ്യുമ്പോൾ കർത്താവു നമ്മിലും നാം അവനിലും വസിക്കുന്നു. "നിങ്ങൾ മനുഷ്യപുത്രൻെറ ശരീരം ഭക്ഷിക്കാതെയും അവൻെറ രക്തം കുടിക്കാതെയും ഇരുന്നാൽ നിങ്ങൾക്ക് ഉള്ളിൽ ജീവനില്ല" എന്നു കർത്താവു ഖണ്ഡിതമായി കല്പിച്ചിരിക്കുന്നു.

....0....

# മോറാൻ മാർ ഇഗ്നാത്യോസ് യാക്കൂബ് ... പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ട്

(ഫാദർ കെ. വി ഗീവറുഗീസ്)

ആകമാന ഓർത്തഡോക്സ് സുറിയാനിസഭയുടെ പ്രധാന മേലദ്ധ്യക്ഷനും അന്ത്യോക്യായുടെയും കിഴക്ക് ഒക്കെയുടെയും പാത്രിയർക്കീസുമായ നി വ ദി. മ. ശ്രീ മോറാൻ മാർ ഇഗ്നാത്യോസ് യാക്കൂബ് തൃതീയൻ ബാവാ തിരുമനസ്സുകൊണ്ട് ഈ മാസം 20-ാംനു- മലങ്കരയിൽ എഴുന്നുള്ളുന്നതാണ്. പരിശുദ്ധനും ഭാഗ്യവാനുമായ മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനിയുടെ പിൻഗാമിയായി തെരഞ്ഞെടുക്കപ്പെട്ടിട്ടുള്ള ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമേനിയുടെ പൗരസ്ത്യ കാതോലിക്കാ സ്ഥാനാരോഹണത്തിൽ പ്രധാന കാർമ്മികത്വം വഹിക്കുന്നതിനായിട്ടാണ പ. പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ട് ആഗതനാകുന്നതു്. ഏകദേശം അരശതാബ്ദക്കാലമായി മലങ്കരയിൽ നിലനിന്നിരുന്ന കക്ഷിത്വത്തിൻെറ ഇരുമ്പുവേലിയെ സുധീരം പൊളിച്ചു മാററി മലങ്കരയിൽ ഐക്യവും സമാധാനവും കൈവരുത്തുന്നതിൽ മുൻനിന്നു പ്രവർത്തിച്ച മഹാശയനായ പാത്രിയർക്കീസാണ് ഈ തിരുമേനി എന്നതു് മലങ്കരസഭാംഗങ്ങൾ എന്നാളും കൃതജ്ഞതാപൂർവ്വം സ്മരിക്കുന്നതാണ്.

ആ നിലയിൽ സഭാചരിത്രത്തിൽ സമുൽകൃഷ്ടമായ ഒരു സ്ഥാനമാണ് തിരുമേനിക്കു ലഭിച്ചിട്ടുള്ളതു്. തിരുമേനി പാത്രിയർക്കീസായശേഷം ഇതുവരെ മലങ്കര സന്ദർശിച്ചിട്ടില്ലെങ്കിലും ഈ നാടിനെയും മലങ്കര ഓർത്തഡോക്സ് സുറിയാനി സമുദായത്തെയും വളരെയധികം അടുത്തറിയാൻ തിരുമേനിക്കു സാധിച്ചിട്ടുണ്ടു്. ഒരു വ്യാഴവട്ടക്കാലം റമ്പാനായി മലങ്കരയിൽ താമസിച്ച തിരുമേനിക്ക് ഈ സഭയിലെ ഭിന്നതയുടെ പരിഹാരത്തിന് എന്താണുവേണ്ടതു്എന്നു നല്ലവണ്ണം അറിയാമായിരുന്നു. അതു പ്രവർത്തിക്കുന്നതിനുള്ള അവസരം തിരുമേനി ഒട്ടുംതന്നെ നഷ്ടപ്പെടുത്തിയില്ല. ഇതുമൂലം തിരുമേനിയോടും അന്ത്യോക്യാസിംഹാസനത്തോടുമുള്ള ഭക്തിബഹുമാനങ്ങൾ പൂർവ്വവൽ വർദ്ധമാനമായിത്തീരുകയാണുണ്ടായിട്ടുള്ളതു്

1912-ാമാണ്ട് ഒക്ടോബർ 12-ാംനു- ബത്തല്ലി എന്ന ഗ്രാമത്തിൽ തിരുമേനി ഭൂജാതം ചെയ്തു. തിരുമനസ്സിലെ പിതാവിൻെറ പേർ തോമ്മാ എന്നും മാതാവിൻെറ പേർ ശ്മൂനി എന്നും ആയിരുന്നു. ശാബാ എന്നാണ മാമോദീസായിൽ തിരുമേനി നാമകരണം ചെയ്യപ്പെട്ടതു്. കൊച്ചു ശാബാ രാവിലെയും വൈകുന്നേരവും ദേവാലയത്തിൽ പോയി പ്രാർത്ഥിക്കുകയും എല്ലാ ഞായറാഴ്ചകളിലും പെരുനാൾ ദിനങ്ങളിലും വി. കുർബ്ബാന കാണുകയും ചെയ്യണമെന്നുള്ളതു് തൻെറ പിതാവിൻെറ പ്രത്യേക നിഷ്ക്കർഷ ആയിരുന്നു. തദനുസരണം പ്രവർത്തിക്കുന്നതിൽ അതീവ തല്പരനുമായിരുന്നു ശാബാ.

ശാബായിക്ക് അഞ്ചു വയസ്സു പൂർത്തിയായപ്പോൾ സ്വദേശത്തുള്ള വിദ്യാലയത്തിൽ ചേർന്നു പഠിത്തമാ

...ത്തനായിരുന്ന കശ്ശീ ...ആയിരുന്ന പ്രധാന അ... വിദ്യാലയത്തിലെ അഭ്യസനഫ... ...ാനിയിലും, അറബിയിലും, പള്ളി...മത്തിലും സാമാന്യമായ ജ്ഞാനം സി... ബഹായിൽ ശുശ്രൂഷിക്കുന്നതിനുള്ള അന...വും ബാലനായ ശാബായ്ക്കു ലഭിച്ചു. പ്രസന്നമായ മുഖവും കയിൽനാദത്തെ അതിശയിക്കുന്ന സ്വരമാധുരിയും ശാബായെ പട്ടക്കാർക്കും ഗൃഹസ്ഥർക്കും ഇടവകജനങ്ങൾക്കും അതീവ പ്രിയംകരനാക്കിത്തീർത്തു. പ്രാഥമിക വിദ്യാഭ്യാസത്തിനു ശേഷം 1923-ൽ മാർ മത്തായിയുടെ ദയറായിലെ തിയോളജിക്കൽ സിമ്മനാരിയിൽ ചേർന്നു വൈദികപഠനം ആരംഭിച്ചു. 1924-ൽ മാർ മത്തായി ദയറായുടെ മാർ ക്ലീമ്മീസ് യൂഹാനോൻ ഹബാച്ചി മെത്രാപ്പോലീത്താ തിരുമേനി, ശാബായിക്കു കോറൂയോസ്ഥാനം കൊടുത്തു. ഈ ഘട്ടമായപ്പോഴേക്കും ശാബായുടെ ഗുരുഭൂതനായ യാക്കൂബ് സാഹാ കശ്ശീശാ പ്രസ്തുത സിമ്മനാരിയിൽ ഒരു ലക്ചററായും നിയമിക്കപ്പെട്ടു. സുറിയാനി, അറബി, വേദശാസ്ത്രം, സഭാചരിത്രം, ലോകചരിത്രം, മാത്തമാററിക്സ്, സയൻസ്, ഭൂമിശാസ്ത്രം മുതലായ വിഷയങ്ങൾ ഈ സിമ്മനാരിയിൽനിന്നു അഭ്യസിച്ചു. പ്രധാന അദ്ധ്യയനഭാഷ അറബി ആയിരുന്നു. ഇംഗ്ലീഷ് ഭാഷയിലും സാമാന്യജ്ഞാനം സമ്പാദിക്കാൻ ഈ അദ്ധ്യയനകാലം പ്രയോജനപ്പെട്ടു. ഈ വിദ്യാലയത്തിൽ വച്ചാണ് "ശാബാ"യുടെ അറബി വാക്കായ "അബ്ദൽ ആഹാദ്" എന്ന പേരിൽ വിളിക്കപ്പെട്ടുതുടങ്ങിയതു്. 1929 ആഗസ്റ്റ് (ചിങ്ങം) 6-ാംനു-, പരേതനായ മോറാൻ മാർ ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവാതിരുമനസ്സുകൊണ്ട് ഏവപ്പദിയക്കിനോസ്ഥാനം നൽകി. മാർ മത്തായി ദയറാ സിമ്മനാരിയിലെ അഭ്യസനം പൂർത്തിയാക്കിയശേഷം ബെയ്റൂട്ടിലെ അനാഥശാലയിലെ സ്കൂളിൽ ഈ ശെമ്മാശ്ശൻ ഒരു അദ്ധ്യാപകനായി നിയമിക്കപ്പെട്ടു. രണ്ടു വർഷക്കാലം അദ്ധ്യാപകവൃത്തി പ്രശസ്തമായി നിർവ്വഹിച്ചു. ഈ അദ്ധ്യാപന സന്ദർഭം ഇംഗ്ലീഷ് ഫ്രഞ്ച് എന്നീ ഭാഷകൾ പഠിക്കുന്നതിനും ശെമ്മാശ്ശൻ വിനിയോഗിച്ചു. ശെമ്മാശ്ശന്റെ ബുദ്ധിസാമർത്ഥ്യത്തെപ്പററി അറിയാനിടയായ പ. അപ്രേം പാത്രിയർക്കീസ് ബാവാ തിരുമേനി ശെമ്മാശ്ശൻ ഹോംസിലെത്തി തിരുമേനിയോടുകൂടി താമസിക്കാൻ ആജ്ഞാപിച്ചു. അങ്ങനെ താമസിക്കുന്നവേളയിൽ 1933 ജൂലൈ മാസം 20-ാംതീയതി മാർ അപ്രേം പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ട് ഇദ്ദേഹത്തെ റമ്പാനാക്കി. തദവസരത്തിൽ മാർ യൂലിയോസ് മെത്രാപ്പോലീത്താ തിരുമേനിയും അവിടെ ഉണ്ടായിരുന്നു. പൂർണ്ണ ശെമ്മാശ്ശനാകുന്നതിനു മുമ്പു തന്നെയാണ് അബ്ദൽ ആഹാദു ശെമ്മാശ്ശനു റമ്പാൻസ്ഥാനം ലഭിച്ചതു്. മലങ്കരയിൽ സാധാരണയായി കശ്ശീശ്ശാപട്ടം കൊടുത്തു കഴിഞ്ഞു മാത്രമേ റമ്പാൻ സ്ഥാനം നൽകു (റമ്പാൻസ്ഥാനം ഒരു പട്ടമല്ല ദയറായ (സന്യാസി)സ്ഥാനം എന്നേ ഉള്ളു) കശ്ശീശ്ശാ ആകുന്നതിനുമുമ്പു റമ്പാനാകുന്ന ആളെ 'ശേർവ്വോ റമ്പാൻ' എന്നാണു പറയുന്നതു്. അബ്ദൽ ആഹാദു റമ്പാച്ചനെക്കൂടെ മലങ്കരയിലേക്ക് അയക്കണമെന്നു മാർ യൂലിയോസ് തിരുമേനി പാത്രിയർക്കീസ് ബാവാതിരുമേനിയോട് അഭ്യർത്ഥിച്ചതനുസരിച്ച് പാത്രിയർക്കീസ് ബാവാ റമ്പാച്ചനെ മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ സെക്രട്ടറിയായി നിയമിച്ച് അദ്ദേഹത്തോടുകൂടെ മലങ്കരയിലേക്ക് അയച്ചു. അങ്ങനെ 1933 ഡിസംബർ മാസത്തിൽ മലങ്കരയിലെത്തി. 1934-ൽ മാർ യൂലിയോസ് ഏലിയാസ് മെത്രാപ്പോലീത്താ തിരുമേനി റമ്പാച്ചനു പൂർണ്ണശെമ്മാശ്ശ പട്ടവും അനന്തരം കശ്ശീശ്ശാ പട്ടവും നൽകുകയും മഞ്ഞിനിക്കരെ മാർ ഇഗ്നാത്യോസ് ദയറായിൽ ശെമ്മാശ്ശന്മാരെ പഠിപ്പിക്കുന്നതിനു ചുമതലപ്പെടുത്തുകയും ചെയ്തു. ഇപ്പോൾ നമ്മുടെ തിയോളജിക്കൽ സിമ്മനാരി സുറിയാനി മല്പാനായിരിക്കുന്ന വടവുകോടു ഞാറ്റാങ്കൽ കോരുതു കത്തനാർ, തിരുമേനിയുടെ ശിഷ്യനാണ്. അറുപതോളം ശിഷ്യന്മാർ മലങ്കരയിൽ തിരുമനസ്സിലേക്കുണ്ട്. സുറിയാനിഗാനങ്ങൾ രചിച്ചും, ഉള്ള ഗാനങ്ങൾ നവീന രാഗങ്ങളിലാക്കിയും ശ്രുതിമധുരമായി അദ്ദേഹം പാടിപ്പഠിപ്പിച്ചിട്ടുള്ളതു ശിഷ്യന്മാർ മിക്കപ്പോഴും ചൊല്ലി അവരുടെ വന്ദ്യ ഗുരുഭൂതനെക്കുറിച്ചുള്ള അഭിമാനപൂർവ്വമായ സ്മരണ പുതുക്കാറുണ്ട്. അബ്ദൽ ആഹാദു റമ്പാച്ചൻ വളരെയധികം പുസ്തകങ്ങൾ വായിച്ചു തന്റെ ജ്ഞാനം വർദ്ധിപ്പിക്കുകയും, ചില പുസ്തകങ്ങൾ രചിച്ചും അനേകം പ്രഭാഷണങ്ങൾ നടത്തിയും അവ വിതരണം ചെയ്കയും ചെയ്തിട്ടുണ്ട്. മഞ്ഞിനിക്കരെയുള്ള താമസക്കാലത്തു് റമ്പാച്ചൻ മലയാളം പഠിക്കാൻ ആരംഭിക്കുകയും ക്രമേണ മലയാളഭാഷയിൽ കുർബാന അർപ്പിക്കുന്നും പ്രസംഗിക്കാനും, പുസ്തകങ്ങൾ രചിക്കാൻകൂടിയും തക്ക പാണ്ഡിത്യം കരഗതമാക്കുകയും ചെയ്തു. ക്നാനായ ഇടവകയുടെ മെത്രാപ്പോലീത്താ ആയിരുന്ന മാർ ദീയസ്കോറോസ് തിരുമേനി റോമാ സഭയിൽ ചേർന്നതിനെത്തുടർന്നു "ദീയസ്കോറോസിന്റെ തിരുസഭ" എന്ന പേരിൽ ഒരു പുസ്തകം രചിച്ചു. മാർ അപ്രേം പ്രഥമൻ പാത്രിയർക്കീസ് ബാവാ തിരുമനസ്സിലെ ജീവചരിത്രം, 300-ൽപരം പേജുകളു



ള്ള സഭാചരിത്രം 1-ാം വാല്യം (3-ാം നൂററാണ്ടുവരെ) ഇവ മലയാളഭാഷയിൽ രചിച്ച് അച്ചടിപ്പിച്ചു പ്രസിദ്ധപ്പെടുത്തുവാൻ തക്ക ഭാഷാജ്ഞാനം അദ്ദേഹം കരസ്ഥമാക്കിയതിൽ നിന്നും തിരുമേനിയുടെ ധിഷണാവൈഭവം ഊഹിക്കാമല്ലോ. സഭാചരിത്രം 2-ാം വാല്യവും തിരുമേനി മലയാളത്തിൽ എഴുതിയിട്ടുണ്ട്. അതു് അച്ചടിച്ചിട്ടില്ലെന്നാണ് അറിയുന്നതു്. ഒരു വ്യാഴവട്ടക്കാലത്തെ ഇവിടത്തെ താമസംകൊണ്ട് അദ്ദേഹത്തിനു മലങ്കരസഭാംഗങ്ങളുടെ ചേതോവികാരങ്ങളോട് ഏതാണ്ട് അലിഞ്ഞുചേരാൻ സാധിച്ചു എന്നുതന്നെ പറയാം. മലങ്കരസഭാംഗങ്ങളിൽ നിന്നും അകന്നതോ അന്യപ്പെട്ടതോ ആയ ഒരു ജീവിതം അദ്ദേഹം കാംക്ഷിച്ചില്ല.

1946-ൽ മാർ അപ്രേം പാത്രിയർക്കീസ്ബാവാ തിരുമേനി അദ്ദേഹത്തെ തിരിച്ചു വിളിച്ചു. തിരിച്ചുപോകുന്ന സമയം അദ്ദേഹം കോട്ടയം പഴയ സിമ്മനാരിയിൽ എത്തി പ. കാതോലിക്കാബാവാ തിരുമേനിയെ സന്ദർശിച്ചു. ഭിന്നിച്ചുനിന്ന കാലമായിരുന്നിട്ടുപോലും റമ്പാച്ചൻ തന്നെ വന്നുകണ്ടല്ലോ എന്നതു് ബാവാ തിരുമേനിക്കു വളരെ സന്തോഷകരമായിരുന്നു. റമ്പാച്ചൻ പാത്രിയർക്കീസായിത്തീരുവാൻ പ. കാതോലിക്കാ ബാവാ തിരുമേനി അന്ന് ആശംസ അരുളിയതായിട്ടാണ് അറിഞ്ഞിട്ടുള്ളതു്. പരിശുദ്ധന്മാരുടെ വാക്കുകൾ വൃഥാവിലാകില്ലല്ലോ.

ഈ കാലയളവിൽ, 1946-ൽ ആന്ന് പയലിപ്പാവിൽ ഗീവറഗീസ് കത്തനാരും മുളയിരിക്കൽ പൗലൂസ് റമ്പാനും മെത്രാൻസ്ഥാനമേല്ക്കാൻ ശീമയിലേക്ക് അയക്കപ്പെട്ടതു്. ഇവർ മൂവരും ഒരുമിച്ചാണ് ശീമയ്ക്കു പോയതു്. അബ്ദൽ ആഹാദു റമ്പാച്ചൻ ശീമയിലെത്തിയ ശേഷം മൂസലിലെ മാർ അപ്രേം തിയോളജിക്കൽ സിമ്മനാരിയിൽ പ്രഫസറായി നിയമിക്കപ്പെട്ടു. അവിടെയും സ്തുത്യർഹമായ സേവനമനുഷ്ഠിച്ചു. ഇങ്ങനെ ഇരിക്കവേ 1950 ഡിസംബർ 17-ാംനു- ബെയ്റൂട്ട് ദമസ്കോസ് ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തായായി യാക്കൂബ് മാർ സേവേറിയോസ് എന്ന പേരിൽ മാർ അപ്രേം പാത്രിയർക്കീസ് ബാവായാൽ വാഴിക്കപ്പെട്ടു. തിരുമനസ്സിലെ ഭരണത്തിൽ ബെയ്റൂട്ട് ദമസ്ക്കസ് ഭദ്രാസനം വളരെ അഭിവൃദ്ധിപ്പെട്ടു.

നമ്മുടെ സഭയുടെ ഐക്യവും പുരോഗമനവും എന്ന വിശാലമായ ലക്ഷ്യമാണു മുമ്പിനാലെ തിരുമേനിക്കു് ഉണ്ടായിരുന്നതു്. 1954-ൽ ഇവൻസ്റ്റനിൽവച്ചു നടന്ന അഖിലലോകസഭാകൗൺസിൽ സമ്മേളനത്തിൽ പങ്കെടുത്ത ശേഷം മടങ്ങിപ്പോരുന്നവഴി റവ. ഫാദർ കെ. പീലിപ്പോസ് ബെയ്റൂട്ടിലെത്തി തിരുമേനിയെ സന്ദർശിച്ചവേളയിൽ മലങ്കരസഭയുടെ സ... യും, വളരെ അനുകൂലമാ... സഭയെ സംബന്ധിച്ചിടത്തോ... തെന്നു മനസ്സിലാക്കുകയും വിവരം ... കാതോലിക്കാബാവാ തിരുമേനിയെ അ... യും ചെയ്തു.

1957-ൽ മാർ അപ്രേം പാത്രിയർക്കീ... ബാവാ തിരുമേനി കാലംചെയ്തു. അൽജസിറായുടെ മാർ ഒസ്താത്തിയോസ് കുറിയാക്കോസ് മെത്രാപ്പോലീത്താ കൈമക്കാം ആയി. സുന്നഹദോസുകൂടി ഈ മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായെ പാത്രിയർക്കീസായി ആദ്യം തെരഞ്ഞെടുത്തു എങ്കിലും അദ്ദേഹം പിന്മാറി. സുന്നഹദോസ് വീണ്ടുംകൂടി. ബെയ്റൂട്ട് ഇടവകയുടെ മാർ യാക്കൂബ് സേവേറിയോസ് തിരുമേനി തെരഞ്ഞെടുക്കപ്പെട്ടു. (പാത്രിയർക്കീസ് ബാവാ തിരുമേനിയോടുകൂടി ഈ മാർ ഒസ്താത്തിയോസ് കുറിയാക്കോസ് തിരുമേനിയും മലങ്കരയിലേക്കു വരുന്നുണ്ട്) 1957 ഒക്ടോബർ 27-ാംനു- മാർ സേവേറിയോസ് തിരുമേനി പാത്രിയർക്കീസായി അവരോധിക്കപ്പെട്ടു. ഈ തെരഞ്ഞെടുപ്പിലും വാഴ്ചയിലും ഏബ്രഹാം മാർ ക്ലീമ്മീസ് മെത്രാപ്പോലീത്താ തിരുമേനി സംബന്ധിച്ചിരുന്നു. മലങ്കരസഭയുടെ സമാധാനത്തിനുവേണ്ടി പ്രവർത്തിക്കുമെന്നു മാർ ക്ലീമ്മീസ് തിരുമേനിയോടു പ. യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവാ തിരുമേനി പ്രസ്താവിച്ചതായിട്ടാണ് അറിയാൻ ഇടയായിട്ടുള്ളതു്.

പാത്രിയർക്കാ സിംഹാസനത്തിൽ ആരോഹണം ചെയ്ത ശേഷം തിരുമേനി പ്രഥമമായി ചെയ്തതു് ദക്ഷിണ അമേരിക്ക സന്ദർശിക്കയായിരുന്നു. അവിടെ കുടിയേറിപ്പാർത്തിട്ടുള്ള സിറിയൻ ഓർത്തഡോക്സ് സഭാംഗങ്ങൾക്കായി ചില പള്ളികൾ പണിയിച്ചു. അവരുടെ ആത്മികദിഷ്ടതികൾ മുടക്കം കൂടാതെ നടത്തുന്നതിനുവേണ്ടി, മഞ്ഞിനിക്കരെ മാർ യൂലിയോസ് മെത്രാപ്പോലീത്തായോടുകൂടെ താമസിച്ചിരുന്ന മൂശാസലാമാ റമ്പാച്ചനെ നിയോഗിച്ചു. ബ. റമ്പാച്ചൻ ദേവലോകം അരമനയിലെത്തി പ. ബസ്സേലിയോസ് ഗീവറഗീസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനിയെ കണ്ടു കൈമുത്തി യാത്രനുമതി വാങ്ങിയാണു പോയതു് എന്ന വസ്തുത പ്രത്യേകം സ്മരണീയമാണ്.

ദക്ഷിണ അമേരിക്കൻ പര്യടനം കഴിഞ്ഞു തിരിച്ചെത്തിയ പാത്രിയർക്കീസ് ബാവാ തിരുമേനി ബെയ്റൂട്ടിൽ പ്രശസ്തമായ നിലയിൽ ഒരു തിയോളജിക്കൽ കോളേജ് നടത്തുന്നതിനുള്ള നടപടികളാണു സ്വീകരിച്ചതു്. ഓർത്തഡോക്സ് സുറിയാനി സ

...പ്റ്റിക്ക് എത്യോ...
...വൈദികപഠനകേന്ദ്രമായി
...ന്ന പൗരസ്ത്യ ഓർത്തഡോക്സ്
...പ്രൂവ തിയോളജിക്കൽ സ്റ്റഡീസെ
...ി അതിനെ ഉയർത്തുവാനും തിരുമേനി
...ന്നതായിട്ടാണ് അറിയുന്നത്.

...പയ്റൂട്ടിൽ ഒരു പ്രധാന സ്ഥലത്ത് 36 പ്ളാറ്റുകളുള്ള ഒരു ആറു നിലക്കെട്ടിടം അന്ത്യോക്യാസിംഹാസനം വകയായി തിരുമേനി പണികഴിപ്പിച്ചിട്ടുണ്ട്. ഏകദേശം മൂവായിരം രൂപയോടടുത്തു പ്രതിമാസം വാടക കിട്ടാവുന്ന ഈ കെട്ടിടങ്ങളുടെ വരുമാനം പാത്രിയർക്കീസന്മാരുടെ ചെലവുകൾക്കായി വിനിയോഗിക്കപ്പെടണമെന്നും ഇടവകകളിൽനിന്നുള്ള വരുമാനത്തെ പാത്രിയർക്കീസന്മാർ ആശ്രയിക്കേണ്ടിവരരുതെന്നുമാണ് തിരുമേനിയുടെ താല്പര്യം. ജനസംഖ്യയിൽ പകുതിയോളം ക്രിസ്ത്യാനികളുള്ള ലബനോൻ, പാത്രിയർക്കാസിംഹാസനത്തിന്റെ ഒരു ആസ്ഥാനമാക്കിത്തീർക്കുന്നതിനുള്ള പരിപാടികളും തിരുമേനിക്കുണ്ട്. തിരുമനസ്സിലെ മുൻഗാമിയായിരുന്ന മാർ അപ്രേം പാത്രിയർക്കീസ് ബാവാ തിരുമേനിയുടെ ആസ്ഥാനം ഹോംസ് ആയിരുന്നു. പ. അന്ത്യോക്യാസിംഹാസനത്തിന്റെ പുരാതനവും പ്രസിദ്ധവുമായ ആസ്ഥാനം മർദീനിലെ കുർക്കുമ ദയറാ ആണ്. അവിടെയത്രേ അനേകം പാത്രിയർക്കീസന്മാരുടെ കബറുകൾ സ്ഥിതി ചെയ്യുന്നതും. ഒന്നാം ലോകമഹായുദ്ധശേഷം വേഴ്സയിൽസ് ഉടമ്പടി രൂപവൽക്കരിച്ചുകൊണ്ടിരുന്ന അവസരത്തിൽ തിരുമേനിയുടെ മുൻഗാമി മാർ അപ്രേം പ്രഥമൻ ബാവാ ഒരു റമ്പാനായിരുന്നു. അന്ന് അദ്ദേഹം വേഴ്സയിത്സിൽ എത്തി മൊഴി കൊടുത്തതിൽ തുർക്കി ഗവർമെന്റിന് എതിരായി എന്തോ പറഞ്ഞു എന്നു തുർക്കി ഗവർമെന്റു ധരിച്ചിരുന്നു. അതുകൊണ്ടു പാത്രിയർക്കാ ആസ്ഥാനം തുർക്കി ഗവർമെന്റിന്റെ ഭരണത്തിൻ കീഴായിരുന്ന മർദീനിൽ തുടരുന്നതു വിഷമകരമായിത്തീർന്നു. അതിനാൽ അന്നത്തെ പാത്രിയർക്കീസായിരുന്ന മാർ ഏലിയാസ് തൃതീയൻ ബാവാ തിരുമേനി പാത്രിയർക്കാ ആസ്ഥാനം ഹോംസിലേക്കു മാറ്റുകയാണുണ്ടായത്. സിറിയായുടെ തലസ്ഥാനം ദമസ്കോസ് ആകയാലാണ് മാർ യാക്കൂബ് തൃതീയൻ തിരുമേനി പാത്രിയർക്കീസായതിനെ തുടർന്ന് പാത്രിയർക്കാ ആസ്ഥാനം അവിടേക്കു മാറ്റിയത്.

മലങ്കരയിൽ നടന്നുവന്ന കക്ഷിവഴക്കു മൂലമുള്ള വിടവ് ഓരോ കോടതിയിലും ഉണ്ടാകുന്ന വിധിമൂലം വർദ്ധിച്ചുവരികയായിരുന്നു. ദൈനംദിനം തമ്മിൽ അകന്നുപൊയ്ക്കൊണ്ടിരുന്ന ഒരു അനുഭവം. സുപ്രീംകോടതി വിധിമൂലം ഒരു കക്ഷി വിജയിച്ചു എങ്കിലും അതു വികാരങ്ങളെ തട്ടിയുണർത്താനല്ലാതെ ഉപകരിച്ചിരിക്കയില്ലല്ലോ. സമാധാനം ഇങ്ങിനി സാദ്ധ്യമല്ല എന്നു പലരും നിനച്ചിരുന്ന ഒരു സന്ദർഭം. മുമ്പുള്ള പിതാക്കന്മാരും സമുദായത്തിൽ ധനസ്ഥിതിയും ബുദ്ധിശക്തിയും തികഞ്ഞ പ്രാമാണികന്മാരും പരിശ്രമിച്ചിട്ടു ഫലപ്പെടാതെ പിന്മാറിയ കാര്യം. ഈ അവസരത്തിലാണ് ദൈവകരങ്ങൾ പ്രവർത്തിച്ചത്. മാർ യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവാ തിരുമേനി ധൈര്യപൂർവ്വം മുമ്പോട്ടുവന്നു. തിരുമേനി പാത്രിയർക്കാസിംഹാസനത്തിൽ ആരോഹണം ചെയ്തിട്ട് സുമാർ ഒരു വർഷം കഴിഞ്ഞതേയുള്ളൂ. തിരുമേനിയുടെ വിശാലഹൃദയത്തിൽ, വിജ്ഞാനസമ്പന്നതയിൽ, പരിചയാനുഭവങ്ങളിൽ ഭിന്നതയുടെ കാരണം തുലോം നിസ്സാരമായി കാണുവാൻ കഴിഞ്ഞിരുന്നു. തിരുമേനി കാതോലിക്കാബാവാ തിരുമേനിയെ നിരുപാധികം സ്വീകരിച്ചിരിക്കുന്നതായി കല്പന അയച്ചു. 1958 ഡിസംബർ 16-ാംനു, അതുവരെ പാത്രിയർക്കീസ് കക്ഷികളായി നിന്ന മേല്പട്ടക്കാരുമൊരുമിച്ചു മാർ യൂലിയോസ് തിരുമേനി പഴയസെമിനാരിയിലെത്തി. പ. കാതോലിക്കാബാവാ തിരുമേനിയും തിരുമേനിയുടെ കീഴിലുള്ള മെത്രാന്മാരുംകൂടി സസന്തോഷം അവരെ സ്വാഗതംചെയ്തു. എല്ലാ തിരുമേനിമാരുംകൂടി പ. പൗരസ്ത്യ കാതോലിക്കാബാവാ തിരുമേനിയുടെ നേതൃത്വത്തിൽ പഴയസെമിനാരി ചാപ്പലിലെത്തി. ഏതാണ്ട് അര നൂറ്റാണ്ടു മുമ്പു ഭിന്നതയുടെ കദനരോദനം ഉതിർത്ത പഴയസെമിനാരി സന്തോഷത്തിന്റെ ഘണ്ടാരവം മുഴക്കി. പഴയ സെമിനാരിയിലെ ബലിപീഠത്തിലെ മെഴുകുതിരികളെല്ലാം സന്തുഷ്ടരായ സ്വർഗ്ഗത്തിലെ മാലാഖമാരെ അനുസ്മരിപ്പിക്കുമാറു നിർന്നിമേഷരായിനിന്നു പ്രകാശം ചൊരിഞ്ഞു. വൈദ്യുതദീപങ്ങൾ ഒളിവിശി. സ്തോത്രഗാനങ്ങൾ ഉതിർന്നു. പ. പാത്രിയർക്കീസ് ബാവായും പ. കാതോലിക്കാബാവായും പരസ്പരം സ്വീകരിക്കുന്ന രേഖകൾ അന്യോന്യം കൈമാറി. മലങ്കരസഭയുടെ സമാധാനത്തിനു പ. പാത്രിയർക്കീസ് ബാവാ തിരുമേനിയും പ. കാതോലിക്കാബാവാ തിരുമേനിയും ദൈവതൃക്കരങ്ങളിൽ ആയുധങ്ങളാക്കിത്തീർന്നു. പിറ്റേദിവസത്തെ ദിനപ്പത്രങ്ങൾ വലിയ പ്രാധാന്യത്തോടുകൂടി സമാധാനവാർത്ത വിളംബരം ചെയ്തു.

പ. പാത്രിയർക്കീസ് ബാവാ തിരുമേനിയും പ. കാതോലിക്കാബാവാ തിരുമേനിയും തമ്മിൽ ഉററ സമ്പർക്കത്തിലാണിരുന്നിട്ടുള്ളത്. പ. പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ട്, അറബിഭാഷയിൽ



എഴുതപ്പെട്ട ഒരു സഭാചരിത്രഗ്രന്ഥവും പാത്രിയർക്കീസ് ബാവാ തിരുമേനിയുടെ ഒരു ജീവചരിത്രഗ്രന്ഥവും (അറബിഭാഷ) പ. പാത്രിയർക്കീസ് ബാവാ തിരുമനസ്സിലെ കൈയൊപ്പോടുകൂടിയ തിരുമേനിയുടെ വലുതും മനോഹരവുമായ ഒരു ചിത്രവും പ. കാതോലിക്കാബാവാ തിരുമനസ്സിലേക്ക് അയച്ചുകൊടുത്തു. അപ്രകാരംതന്നെ പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് നമ്മുടെ പെങ്കീസ്സാ നമസ്കാരപ്പുസ്തകം (സുറിയാനി) അച്ചടിപ്പിച്ച വാല്യങ്ങളും പ. കാതോലിക്കാബാവാ തിരുമനസ്സിലെ കൈയൊപ്പോടുകൂടിയ തിരുമേനിയുടെ വലുതും മനോഹരവുമായ ഒരു ചിത്രവും പ. പാത്രിയർക്കീസ് ബാവാ തിരുമേനിക്കും അയച്ചു. കാതോലിക്കാബാവാ തിരുമേനിയുടെ ചിത്രം പാത്രിയർക്കേറ്റ് അരമനയിലും പാത്രിയർക്കീസ് ബാവാ തിരുമേനിയുടെ ചിത്രം ഇവിടെ കാതോലിക്കേറ്റ് അരമനയിലും ഏറ്റം ദർശനീയമായ സ്ഥാനത്ത് ഈ രണ്ടു പിതാക്കന്മാരും സ്ഥാപിച്ചു. 1960– മാർ ക്ലീമീസ് തിരുമേനി അമേരിക്കയ്ക്കു പോയപ്പോൾ പ. കാതോലിക്കാബാവാ തിരുമേനി ഒരു കുരിശുമാലയും പാത്രിയർക്കീസ് ബാവായ്ക്കു സമ്മാനമായി കൊടുത്തയച്ചു എന്നതും പ്രസ്താവ്യമത്രേ.



പാത്രിയർക്കീസ് ബാവാ തിരുമേനി അമേരിക്കയിൽ

അമേരിക്കയിൽ ന്യൂയോർക്കിലെ ഇടവകപ്പള്ളിവികാരി ഫാദർ ഏലിയാസ് ഷുഗരം അവിടത്തെ മാർ അത്താനാസ്യോസ് യേശു സാമുവൽ മെത്രാപ്പോലീത്തായും ... മായി ഭിന്നതയിലായിരു... നം കൈവരുന്നതിനു മുമ്പ്, പ്ര... യായ ഫാദർ ഏലിയാസ് ഷുഗരം... ക്ഷ പ. കാതോലിക്കാബാവാ തിരുമേ... ച്ചു. ഫാദർ ഷുഗരം അദ്ദേഹത്തിന്റെ ഇ... ങ്ങളും പ. കാതോലിക്കാസിംഹാസനത്തിൻ കീ... വരുവാൻ ആഗ്രഹിക്കുന്നു എന്നും അവരെ സ്വീകരിക്കണമെന്നുമായിരുന്നു അതിലെ താല്പര്യം. എന്നാൽ പ. കാതോലിക്കാബാവാ തിരുമേനിയാകട്ടെ അതിനു ഒരുമ്പെട്ടില്ല എന്നു മാത്രമല്ല, പാത്രിയർക്കീസിന്റെ ഇടവകയിൽ കാതോലിക്കായും കാതോലിക്കായുടെ ഇടവകയിൽ പാത്രിയർക്കീസും പ്രവേശിക്കുന്നതു നിയമവിരുദ്ധമാണെന്നും അതിനാൽ ഈ സംഗതിയിൽ താൻ ഇടപെടുവാൻ ഉദ്ദേശിക്കുന്നില്ലെന്നും ഏതുവിധമെങ്കിലും മെത്രാപ്പോലീത്തായുമായി രമ്യപ്പെടണമെന്നും ഉപദേശിച്ചു മറുപടി അയയ്ക്കയാണു ചെയ്തത്. പ. കാതോലിക്കാബാവാ തിരുമേനി ആ വിരുദ്ധതയ്ക്കു കൂട്ടുനിന്നില്ല. 1960-ൽ മാർ യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവാ തിരുമേനി വടക്കേ അമേരിക്ക സന്ദർശിക്കയും മാർ അത്താനാസ്യോസ് യേശു സാമുവൽ മെത്രാപ്പോലീത്തായും ഫാദർ ഷുഗരമായുള്ള തർക്കങ്ങൾക്ക് ഉപശാന്തി വരുത്തുകയും ചെയ്തു.

ചെറിയ ഓർത്തഡോക്സ് സഭകൾ എന്ന് അറിയപ്പെടുന്ന അന്ത്യോക്യാ, മലങ്കര, കോപ്റ്റിക്, അർമ്മേനിയ, എത്യോപ്യാ എന്നീ സഭകൾ യോജിച്ചുനിന്നു സംഘടനാബലമാർജ്ജിച്ച്- സാധിക്കുന്നപക്ഷം ഗ്രീക്ക് ഓർത്തഡോക്സ് സഭകളുമായും യോജിപ്പു ചെന്തി ഏറ്റവും ശക്തവുമായ ഒരു സഭായോജിപ്പു സാധിക്കണം എന്ന മഹത്തായ ചിന്താഗതിയാണ് പ. പാത്രിയർക്കീസ് ബാവാ തിരുമനസ്സിലേക്കുള്ള

## ...തോലിക്കാ ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട്

(ഡീക്കൻ പി. എം. കുറിയാക്കോസ്, വാകത്താനം)

ഈ മാസം 22-ാംതീയതി വെള്ളിയാഴ്ച —നമ്മുടെ സഭാ പഞ്ചാംഗപ്രകാരം—സ്വർണ്ണവെള്ളിയാഴ്ച —നി. വ. ദി. ശ്രീ ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട്, മലങ്കരയിൽ പുന: സ്ഥാപിതമായ പൗരസ്ത്യ കാതോലിക്കാസിംഹാസനത്തിലെ 4-ാമത്തെ കാതോലിക്കാ ആയി അവരോധിക്കപ്പെടുന്നതാണ്. അന്നുമുതൽ തിരുമനസ്സുകൊണ്ട അറിയപ്പെടുന്നതു് മോറാൻ മാർ ബസ്സേലിയോസ് ഔഗേൻ പ്രഥമൻ എന്ന നാമത്തിലായിരിക്കും. മലങ്കരസഭയിലെ സംഭവബഹുലങ്ങളായ അര നൂററാണ്ടുകാലത്തെ ചരിത്രത്തിൽ തിരുമേനിക്കും അപ്രധാനമല്ലാത്ത ഭാഗഭാഗിത്വമുണ്ട്. മഹോന്നതമായ കാതോലിക്കാ സ്ഥാനത്തേക്കു വരുന്ന തിരുമേനിയുടെ ഇദാനീന്തമുള്ള

തെന്നാണ തിരുമേനിയുമായി കണ്ടു സംസാരിച്ചിട്ടുള്ള ചിലരിൽനിന്നും മനസ്സിലാക്കുവാൻ സാധിച്ചിട്ടുള്ളതു്. ഈ സംരംഭത്തിന് അമ്മേനിയൻ സുപ്രീം കാതോലിക്കോസായ വസ്കൻ തിരുമേനിയും എത്യോപ്യൻ ചക്രവർത്തിയും പ്രവർത്തിപ്പാൻ തയ്യാറായിട്ടുണ്ട്. കഴിഞ്ഞ നവംബർ മാസത്തിൽ അർമ്മേനിയൻ കാതോലിക്കോസ് മലങ്കര സന്ദർശിച്ച അവസരത്തിൽ ഇതേപ്പററി പ. കാതോലിക്കാബാവാ തിരുമേനിയുമായി ആലോചിക്കയുണ്ടായി എന്ന വസ്തുത പ്രത്യേകം സ്മരണീയമാണ്.

കഴിഞ്ഞ ഒക്ടോബറിൽ നടന്ന റോമൻ കത്തോലിക്കാ സഭയുടെ വത്തിക്കാൻ സുന്നഹദോസിൽ പ. പാത്രിയർക്കീസ് ബാവാ തിരുമേനി ബസ്സായി റമ്പാച്ചനെ നിരീക്ഷകനായി അയച്ചിരുന്നു. പ്രസ്തുത റമ്പാച്ചനെ ഈ അടുത്തകാലത്തു പാത്രിയർക്കീസ് ബാവാ തിരുമേനി മാർ സേവേറിയോസ് എന്ന പേരിൽ മൂസലിൻെറ മെത്രാപ്പോലീത്താ ആയി വാഴിച്ചു. (പാത്രിയർക്കീസ് ബാവായോടുകൂടി മലങ്കരയിൽ വരുന്ന മൂന്നു മെത്രാന്മാരിൽ ഒരാൾ മാർ സേവേറിയോസ് സഖാ തിരുമേനിയാണ്.) വത്തിക്കാൻ സുന്നഹദോസിലേക്കു പ. കാതോലിക്കാ ബാവാ തിരുമേനി ഫാദർ കെ. പീലിപ്പോസിനെയാണ നിയോഗിച്ചയച്ചതു്.

1961-ൽ ഗ്രീസിലെ റോഡ്സിൽവച്ചു നടത്തപ്പെട്ട പാൻ ഓർത്തഡോക്സ് സമ്മേളനത്തിൽ പ. കാതോലിക്കാ ബാവാ തിരുമേനി ദാനിയേൽ മാർ പീലക്സീനോസ് തിരുമേനിയെ അയച്ചിരുന്നുവല്ലോ. പ. പാത്രിയർക്കീസ് ബാവാ തിരുമേനി മാർ ഗ്രീഗോറിയോസ് പൗലൂസ്, മാർ മിലീത്തോസ് ബർണാബാ എന്നീ മെത്രാപ്പോലീത്തന്മാരെയും അയച്ചിരുന്നു (പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനിയും പാത്രിയർക്കീസ് ബാവാ തിരുമേനിയോടുകൂടി മലങ്കരയിൽ വരുന്നതാണ്.) മലങ്കരസഭ അഖിലലോക സഭാ കൗൺസിലിൽ അംഗമായിരിക്കുന്ന പ്രകാരം അന്ത്യോക്യൻ സഭയും അതിൽ അംഗത്വം സ്വീകരിച്ചിട്ടുണ്ട്. അതു് ഇപ്പോഴത്തെ പാത്രിയർക്കീസ് ബാവാ തിരുമേനി സ്ഥാനമേററശേഷമാണ്. ന്യൂഡൽഹിയിൽവച്ച് 1961-ൽ നടന്ന അഖിലലോക സഭാ കൗൺസിലിലേക്ക് അമേരിക്കയിലെ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായെ പാത്രിയർക്കീസ്ബാവാ തിരുമേനി നിയോഗിച്ചിരുന്നു. ഇങ്ങനെ വിശാലമായ സഭാഐക്യം എന്ന മഹത്തായ ലക്ഷ്യം പരിശുദ്ധ പാത്രിയർക്കീസ് ബാവാ തിരുമേനിയുടെ പ്രവർത്തനങ്ങളിൽ ദൃഢീഭവിച്ചിട്ടുണ്ട്. പാത്രിയർക്കേറവും കാതോലിക്കേറവും തമ്മിൽ മുമ്പിനാലേയുള്ള സ്നേഹബന്ധത്തിൻെറ ചരിത്രത്തിൽ പരിശുദ്ധ പാത്രിയർക്കീസ് ബാവാ തിരുമേനിയും, ഈ മാസം 22-ാംനു- കാതോലിക്കാ സ്ഥാനത്തേക്കു വരുന്ന പ ബാവാ തിരുമേനിയും രജതരശ്മികൾ വീശുന്ന ദിവ്യനക്ഷത്രങ്ങളായിരിക്കട്ടെ.

* ഈ ലേഖനത്തിന് സഹായകമായിരുന്ന ചരിത്ര വസ്തുതകൾക്കു സഹായിച്ച രേഖകൾ.

(1) സഭാ ചന്ദ്രിക പുസ്തകം 3 ലക്കം 17.

(2) മലയാളമനോരമ 1961 ജൂൺ 25

(3) വ ദി. ശ്രീ. അപ്രേം പലൂസ് റമ്പാൻ 24-4-64-ൽ അയച്ചുതന്ന കുറിപ്പുകൾ.

(4) ഫാദർ കെ പീലിപ്പോസിൻെറ പ്രസംഗം "മലങ്കരസഭ" പുസ്തകം. 14, ലക്കം 4.





ജീവചരിത്രത്തിലേക്ക് ഉലോം ചുരുങ്ങിയ നിലയിൽ ഒരു തിരിഞ്ഞുനോട്ടം നടത്തുന്നതു് ഈ അവസരത്തിൽ അസ്ഥാനത്തായിരിക്കയില്ലല്ലോ.

പെരുമ്പാവൂരടുത്തു വെങ്ങോല എന്ന സ്ഥലത്തു് ചെട്ടാകളത്തിങ്കര ദിവ്യശ്രീ അബ്രഹാം കത്തനാരുടെയും അന്നമ്മയുടെയും മകനായി കൊല്ലം 1059 മിഥുനം 13-ാംതീയതി തിരുമേനി ഭൂജാതം ചെയ്തു. തിരുമേനിയുടെ ജ്ഞാനസ്നാനപ്പേരു മത്തായി എന്നായിരുന്നു. കൊച്ചുമത്തായി തൻെറ പിൻഗാമിയായ വൈദികനായിത്തീരണം എന്നു പിതാവായ അബ്രഹാം കത്തനാർ മനസ്സാആഗ്രഹിക്കുകയും ആ വിധത്തിലുള്ള അഭ്യസനവും പരിശീലനവും ബാല്യം മുതൽതന്നെ കൊടുക്കണമെന്നു നിശ്ചയിക്കയും ചെയ്തു. സുപ്രസിദ്ധനായ തോമ്പ്രകോതള ആശാൻെറ കീഴിൽ 5-ാമത്തെ വയസ്സിൽ നിലത്തെഴുത്തിനിരുത്തി. എഴുത്തും വായനയും കണക്കും വശമാക്കിയതിനെ തുടർന്ന് കോട്ടയം എം. ഡി. സെമിനാരിയിൽഅയച്ച് ഇംഗ്ലീഷ് പഠിപ്പിച്ചു. അന്ന് എം. ഡി. സിമനാരിയുടെ പ്രിൻസിപ്പാൾ വട്ടശ്ശേരിൽ ഗീവറുഗീസ് മല്പാനച്ചനും (പിന്നീടു മാർ ദീവന്നാസ്യോസ് ആറാമൻ–മലങ്കരമെത്രാപ്പോലീത്താ)റെഹ



സ്റ്റാം ഹെഡ്മാസ്റ്റ... ളയുമായിരുന്നു. മല്പാ... സ്തകം നടത്തിയിരുന്നതു്. ... നം മാത്തൻമാപ്പിളയും തൻെറ ഇ... ന്നതു് തിരുമേനി ഇപ്പോഴും അഭിമാനപൂ... രിക്കാറുണ്ട്. അമ്പാംഫാറംവരെ ഇംഗ്... ഠിച്ചു.

1901-ൽ വടക്കൻ പറവൂർ പള്ളിയിൽവച്ചു കടവിൽ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായിൽനിന്നു ശെമ്മാശുപട്ടം സ്വീകരിച്ചു പിതാവായ അബ്രഹാം കത്തനാരാണ സുറിയാനിയുടെ പ്രാരംഭപാഠങ്ങൾ പഠിപ്പിച്ചതു്. അതേ തുടർന്നു പാമ്പാക്കുടെയെത്തി സുപ്രസിദ്ധനും സുറിയാനി ഭാഷാ നിപുണനുമായ കോനാട്ടു കോരമത്തൻ മല്പാനച്ചൻെറ കീഴിൽ സുറിയാനിഭാഷ അഭ്യസിച്ചു പള്ളിക്കര കരിശിങ്കൽ മാണികത്തനാർ, നെടുന്തള്ളിൽ സ്കറിയാ കോറെപ്പിസ്കോപ്പാ എന്നിവർ തിരുമേനിയുടെ സതീർത്ഥ്യന്മാരാണ്. സുറിയാനി ഭാഷാഭ്യസനത്തിലുള്ള ശെമ്മാശ്ശൻെറ അനുപമമായ വാസനയും തീക്ഷ്ണതയും മല്പാനച്ചനെ അതിവസന്തുഷ്ടനാക്കി. സുറിയാനി ഭാഷയുടെ വ്യാകരണനിയമങ്ങൾ ക്ലേശകരമാണ. വ്യാ

ചെയ്യുന്നതിനു മല്ലാ ...ച്ചതു മത്തായി ശെമ്മാ ... പറയുമ്പോൾ ആ ഭാഷ ...ണ്ടായിരുന്ന അഭിരുചി എത്രമാ ...ഹിക്കാമല്ലോ. രണ്ടു വർഷം പാമ്പാ ...ച്ചപ്പോൾ കൂടുതൽ പഠിക്കുന്നതിനും പു...ലങ്ങൾ സന്ദർശിക്കുന്നതിനുമുള്ള അഭിനി...ഷമുണ്ടായി. അങ്ങനെയാണു മത്തായി ശെമ്മാശ്ശൻ ശീമയാത്രയ്ക്കൊരുമ്പെട്ടതു്.

ശീമയിലെ സമുദായന്തരീക്ഷം കോളുകൊണ്ടു മറിഞ്ഞിരുന്ന ഒരു കാലഘട്ടം. പ. അബ്ദൽ മിശിഹാ പാത്രിയർക്കീസ് ബാവാതിരുമേനിയുടെ ഫർമാൻ പിൻവലിക്കപ്പെടുകയും മാർ ഗ്രീഗോറിയോസ് അബ്ദുള്ളാ മെത്രാപ്പോലീത്താ പാത്രിയർക്കീസായിത്തീരുകയും ചെയ്തിരിക്കയാണു്. ഈ സംഗതിയിൽ ശീമയിലെ സമുദായാംഗങ്ങളുടെ ഇടയിൽ അനുകൂലവും പ്രതികൂലവുമായ അഭിപ്രായങ്ങൾ കൊണ്ടുപിടിച്ചിരിക്കയാണു്. മത്തായി ശെമ്മാശ്ശൻ ബസ്രാ, ബാഗ്ദാദ് എന്നീ സ്ഥലങ്ങൾ സന്ദർശിച്ചശേഷം മൂസലിലെത്തി. കോജാ അസ്സുൻ എന്ന ആളിന്റെ വീട്ടിൽ കുറെ ദിവസങ്ങൾ താമസിച്ചു. ശീമയിലെ സംഭവ വികാസങ്ങളെപ്പററി സൂക്ഷ്മവും വിശദവുമായ വിവരം കോജാ അസ്സുനിൽനിന്നും മനസ്സിലാക്കിയശേഷം മർദീനിൽ കുക്കുമ ദയറായിലെത്തി. കുക്കുമ ദയറായിൽ താമസിച്ചുകൊണ്ടു് ബാർ എബ്രായയുടെ ഹേവാസ്, ഹെഗ്മോസോ, സെമഹേ, മ്നാറസ്കദിശാ, സൽഗാ, എക്ലേസിആസ്റ്റിക്കി, ഉറഹായുടെ മാർ യാക്കോബിന്റെ ഹെലസ്സൂൽ മുതലായി സഭാചരിത്രപരവും വേദശാസ്ത്രപരവുമായ ഗ്രന്ഥങ്ങളും ബൈബിൾ വ്യാഖ്യാനങ്ങളും വായിച്ചു. ഒൻപതു മാസം ശെമ്മാശ്ശൻ അവിടെ താമസിച്ച് വായനയും പഠനവും നടത്തി. ആക്കാലത്തു് അപ്രേം ബർസോം ശെമ്മാശ്ശനും (പിന്നീടു് അപ്രേം പ്രഥമൻ പാത്രിയർക്കീസ്ബാവാ) പിന്നീടു് മൂസലിന്റെ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ ആയിത്തീർന്ന തോമ്മാ റമ്പാനും പ്രസിദ്ധമായ കുക്കുമ ദയറായിൽ മത്തായി ശെമ്മാശ്ശന്റെ സതീർത്ഥ്യന്മാരായിരുന്നു.

അനന്തരം തൂർ അബ്ദീനിൽ മാർ അബ്രഹാമിന്റെ ദയറായിലെത്തി. ശെമ്മാശ്ശൻ ഈ ദയറായിൽ ചെന്നപ്പോൾ പ. അബ്ദൽ മിശിഹാപാത്രിയർക്കീസ് ബാവായും മാർ യൂലിയോസ് പത്രോസ് എന്ന ഒരു മെത്രാപ്പോലീത്തായും പത്തുപന്ത്രണ്ടു ദയറായക്കാരും അവിടെ ഉണ്ടായിരുന്നു. ശീമയിൽ അന്നുണ്ടായിരുന്ന ദയറാകളിൽവച്ച് എല്ലാംകൊണ്ടും ഉൽകൃഷ്ടമായ ഒരു സന്യാസാശ്രമം. നല്ല പരിശുദ്ധന്മാരും തികഞ്ഞ വ്രതനിഷ്ഠയുള്ളവരുമായ ദയറായക്കാരായിരുന്നു അവിടെ ഉണ്ടായിരുന്നതു്. (മാർ അബ്ദൽമിശിഹാ പാത്രിയർക്കീസ്ബാവാ ദയറാ സന്ദർശനാർത്ഥം ഇവിടെ എത്തിതാമസിക്കവേയാണു് ഫർമാൻ പിൻവലിച്ചുള്ള അറിയിപ്പു കിട്ടിയതു്).

അനന്തരം മാർ ഔഗേൻ ദയറാ സന്ദർശിച്ചു. ഇവിടെയാണു പരിശുദ്ധനായ മാർ ഔഗേൻ നിത്യവിശ്രമം കൊള്ളുന്നതു്. അദ്ദേഹത്തിന്റെ കബറിടത്തിൽ ഉള്ള ഒരു കല്ലിൽനിന്നു ജലത്തുള്ളികൾ പനിച്ചുകൊണ്ടിരിക്കും. ധാരാളം ഭക്തജനങ്ങൾ കബറിങ്കലെത്തി ആ ജലകണങ്ങൾ തലയിലും നെററിയിലും പൂശി അനുഗ്രഹം പ്രാപിക്കാറുണ്ടു്. മാർ ഔഗേന്റെ ജീവചരിത്രം ശെമ്മാശ്ശനിൽ വളരെ സ്വാധീനം ചെലുത്തിയതുകൊണ്ടാണു് ശെമ്മാശ്ശൻ റമ്പാൻസ്ഥാനമേററപ്പോൾ ഔഗേൻ എന്ന പേരു സ്വീകരിച്ചതു്. ഡയർ ബക്കർ (ആമീദ്) ആലപ്പോ, ഹമാ, ഹോംസ് എന്നീ സ്ഥലങ്ങളും സന്ദർശിച്ചു.

യേറുശലേമിൽ എത്തി മാർ മർക്കോസിന്റെ ദയറായിൽ പാർത്തുകൊണ്ടു് യോർദ്ദാൻനദി, ഗോഗുൽത്താ, കർത്താവിന്റെ കബറിടം, കൃംതാപള്ളി ബേതലഹേം മുതലായ പുണ്യസ്ഥലങ്ങൾ ദർശിച്ചു ഒൻപതു മാസക്കാലം യേറുശലേമിൽ താമസിച്ചു. അന്നു് അവിടത്തെ മെത്രാപ്പോലീത്താ മാർ ഈവാനിയോസ് ഏലിയാസായിരുന്നു.

മാർ അബ്ദുള്ളാ പാത്രിയർക്കീസ്ബാവാ യേറുശലേമിൽ വന്ന അവസരത്തിൽ അദ്ദേഹത്തിൽനിന്നും മത്തായി ശെമ്മാശ്ശൻ ഔഗേൻ എന്ന പേരോടുകൂടി റമ്പാൻസ്ഥാനം സ്വീകരിച്ചു. കശ്ശീശ്ശാ പട്ടമേൽക്കുന്നതിനുമുമ്പാണു റമ്പാൻസ്ഥാനം കിട്ടിയതു്.

മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന മാർ ജോസഫ് ദീവന്നാസ്യോസിന്റെ പിൻഗാമിയായി മലങ്കര അസ്സോസ്യേഷൻ കൂടി തെരഞ്ഞെടുത്ത വട്ടശ്ശേരിൽ ഗീവറുഗീസ് മല്പാനും, ഒരു ഇടവക മെത്രാപ്പോലീത്താസ്ഥാനത്തേക്കു തെരഞ്ഞെടുക്കപ്പെട്ട കൊച്ചുപറമ്പിൽ പൗലൂസ് റമ്പാച്ചനും യേറുശലേമിലെത്തി യഥാക്രമം മാർ ദീവന്നാസ്യോസ് മാർ കൂറീലോസ് എന്നീ പേരുകളിൽ മേല്പട്ടമേററതും അബ്ദുള്ളാ പാത്രിയർക്കീസ്ബാവായുടെ ഈ യേറുശലേം സന്ദർശനസന്ദർഭത്തിലായിരുന്നു. മലങ്കരയിലെത്തി താമസിച്ചിട്ടു ശീമയിൽ തിരിച്ചെത്തിയ സ്ളീബാ റമ്പാച്ചനു് മർദീനിൽവച്ചുതന്നെ ഒസ്താത്തിയോസ് എന്ന പേരിൽ പാത്രിയർക്കീസ് മെത്രാൻപട്ടം നൽകിയിരുന്നു.

അഭിനവമെത്രാപ്പോലീത്തന്മാരും ഔഗേൻ



റമ്പാനും മാർ ഒസ്താത്തിയോസ് സ്ളീബാ മെത്രാപ്പോലീത്തായോടുകൂടി കൊല്ലം 1084-ൽ നാട്ടിൽ തിരിച്ചെത്തി. ഒസ്താത്തിയോസ് ബാവായുടെ പരിഭാഷകനായി റമ്പാച്ചൻ പല പള്ളികളിലും സഞ്ചരിച്ചു 1085-ൽ കോട്ടയം ചെറിയപള്ളിയിൽ വച്ച് മാർ ഒസ്താത്തിയോസ് ബാവാ റമ്പാച്ചനു കശ്ശീശ്ശാപട്ടം നൽകി.

1909-ൽ പുലിക്കോട്ടു തിരുമേനി കാലഗതി പ്രാപിച്ചതിനെ തുടർന്നു മാർ ഗീവറുഗീസ് ദീവന്നാസ്യോസ് തിരുമേനി മലങ്കര മെത്രാപ്പോലീത്താ ആയി സ്ഥാനാരോഹണം ചെയ്തു. മലങ്കര മെത്രാപ്പോലീത്തായും ട്രസ്റ്റികളുമായി ചില അഭിപ്രായ വ്യത്യാസങ്ങളുണ്ടായി. 1909-ൽ (കൊല്ലം 1085) അബ്ദുള്ളാ പാത്രിയർക്കീസുബാവാ മലങ്കരയിൽ വന്നു. മലങ്കരമെത്രാപ്പോലീത്തായെ മുടക്കിയിരിക്കുന്നതായി കല്പന പുറപ്പെടുവിച്ചു പ്രസ്തുത മുടക്കുകല്പന പഴയസിമ്മനാരി ചാപ്പലിൽ വച്ചു പരസ്യമായി വായിക്കുവാൻ നിശ്ചയിക്കപ്പെട്ട ഞായറാഴ്ച അവിടെ വി. കർബാന അർപ്പിച്ചതു് ഔഗേൻ റമ്പാച്ചനായിരുന്നു.

മാർ അബ്ദുള്ളാ പാത്രിയർക്കീസിന്റെ മുടക്കു് അകാനോനികമാണെന്നായിരുന്നു സഭയിൽ ബഹുഭൂരിഭാഗമാളുകളുടെയും അഭിപ്രായം. ഈ മുടക്കിനെ തുടർന്നു കക്ഷിഭിന്നതകളും വട്ടിപ്പണക്കേസും ഉപവ്യവഹാരങ്ങളും ആരംഭിച്ചു. അബ്ദുള്ളാ പാത്രിയർക്കീസ്, മെത്രാപ്പോലീത്തായുടെമേൽ പുറപ്പെടുവിച്ച മുടക്കുകല്പനയെപ്പററി യഥാവസരം പ. അബ്ദൽമിശിഹാ പാത്രിയർക്കീസിനെ അറിയിച്ചു. ആ മുടക്കു വ്യർത്ഥമാണെന്നും മാർ ഗീവറുഗീസ് ദീവന്നാസ്യോസും അനുയായികളും അനുഗ്രഹീതരാണെന്നും മാർ അബ്ദൽമിശിഹാബാവാ മെത്രാപ്പോലീത്തായെ അറിയിച്ചു. മലങ്കരയിൽ കാതോലിക്കാസിംഹാസനം പുന:സ്ഥാപിക്കണമെന്ന പുലിക്കോട്ടു മെത്രാച്ചന്റെ കാലംമുതലേ ഉണ്ടായിരുന്ന ആഗ്രഹം ശക്തിപ്പെട്ടു. കാതോലിക്കാസിംഹാസനത്തിന്റെ സ്ഥാപനത്തിൽ മലങ്കരസഭയോടു സഹകരിക്കണമെന്നു പ. അബ്ദൽമിശിഹാ പാത്രിയർക്കീസ് ബാവാ തിരുമേനിയോടു് അപേക്ഷിച്ചു. പ. ബാവാ തിരുമേനി 1912-ൽ മലങ്കരയിൽ എഴുന്നള്ളി കാതോലിക്കാസിംഹാസനസ്ഥാപനത്തിനു നേതൃത്വം നൽകുകയും ഇവിടത്തെ സുന്നഹദോസിൽ ആധ്യക്ഷം വഹിച്ചുകൊണ്ടു് അന്നത്തെ കണ്ടനാടു് ഇടവകയുടെ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെ (മുറിമററത്തു തിരുമേനി) മലങ്കരയിലെ പ്രഥമ പൗരസ്ത്യ കാതോലിക്കാ ആയി അവരോധിക്കുകയും ചെയ്തു. ഈ മഹത്തായ സന്ദർഭത്തിൽ ഔഗേൻ റമ്പാച്ചൻ സംബന്ധിച്ചിരുന്നു.

ഔഗേൻ റ... രണ്ടു വർഷം താമസി... ച്ചു. അന്നു കടമററം പള്ളി... പിതാവായ ചെട്ടാകുളത്തിൻക... ശ്ശാ ആയിരുന്നു.

അനന്തരം പെരുമ്പാവൂരിനു് വട... കോടനാടു് എന്ന സ്ഥലത്തു് കുറേ സ്ഥലം വാ... സീയോൻ ആശ്രമവും പള്ളിയും സ്ഥാപിച്ചു. അവിടെ ശെമ്മാശന്മാരെ പഠിപ്പിച്ചുകൊണ്ടു സ്ഥിരമായി താമസിച്ചു. ആത്തുങ്കൽ ഗീവറുഗീസ് കത്തനാർ, കണിയാമ്പറമ്പിൽ കുര്യൻ കോറെപ്പിസ്കോപ്പാ ആദിയായവർ റമ്പാച്ചന്റെ ശിഷ്യന്മാരായി കോടനാട്ടു താമസിച്ചു പഠിച്ചവരാണു്.

വടകരപള്ളിക്കു് ഒരു ഹൈസ്കൂൾ വേണമെന്നു് ഇടവകക്കാർ ആഗ്രഹിച്ചു. അതിനുവേണ്ടി പ്രവർത്തിപ്പാനും നേതൃത്വം നൽകുവാനും അവർ ഔഗേൻ റമ്പാച്ചനോടു് അഭ്യർത്ഥിച്ചു. റമ്പാച്ചൻ വടകര താമസിച്ചുകൊണ്ടു് ഗവർമ്മെൻറിലേക്കു് എഴുത്തയച്ചു് അനുവാദം വാങ്ങി. പലരെയുംകണ്ടു പണം പിരിച്ചു കെട്ടിടങ്ങൾ പണി കഴിപ്പിച്ചു. അങ്ങനെ സ്കൂൾ ആരംഭിച്ചു. ആദ്യത്തെ മാനേജരും റമ്പാച്ചനായിരുന്നു.

കണ്ടനാടു ഭദ്രാസന ഇടവകയിലെ പാത്രിയർക്കീസ് കക്ഷിയിൽപെട്ട പള്ളികളുടെ ഭരണം അങ്കമാലി മെത്രാസന ഇടവകയുടെ പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായാണു നടത്തിയിരുന്നതു്. കണ്ടനാടു മെത്രാസനത്തിനു സ്വന്തമായി ഒരു മെത്രാപ്പോലീത്താ വേണമെന്നു് ആ ഭദ്രാസനത്തിൻകീഴുള്ള പള്ളികളും ജനങ്ങളും ആഗ്രഹിച്ചു 1926-ൽ മലേക്കുരിശു ദയറായിൽ കണ്ടനാടു ഭദ്രാസനത്തിലെ പള്ളിക്കാരുടെ ഒരു യോഗം കൂടുകയും ഔഗേൻ റമ്പാച്ചനെ മെത്രാപ്പോലീത്താ സ്ഥാനത്തേക്കു തെരഞ്ഞെടുക്കുകയും ചെയ്തു. സ്ഥാനാഭിഷേകം പ്രാപിക്കുവാനായി റമ്പാച്ചൻ ശീമയിലേക്കു പുറപ്പെട്ടു. ചൊള്ളമ്പേൽ യോഹന്നാൻ കത്തനാരും, തറയാനി മത്തായി കത്തനാരും റമ്പാച്ചനെ അനുഗമിച്ചു. യേറുശലേമിൽ എത്തി. അവിടെവച്ചു് മാർ ഏലിയാസ് തൃതീയൻ പാത്രിയർക്കീസ്ബാവാ 1927-ൽ ഔഗേൻ റമ്പാനെ മാർ തീമോത്തിയോസ് എന്ന പേരിൽ മെത്രാപ്പോലീത്താ ആയി വാഴിച്ചു. "മാർ തീമോത്തിയോസ് പ്രവർത്തിപ്പാൻ കഴിവുള്ളവനാണു്" എന്നു മാർ ഏലിയാസ്ബാവാ സന്ദർഭവശാൽ കല്പിക്കയുണ്ടായി. ബാവാ ചൊള്ളമ്പേൽ യോഹന്നാൻ കത്തനാർക്കു് കോറെപ്പിസ്കോപ്പാ സ്ഥാനം നൽകി. തറയാനി മത്തായി കത്തനാർ രോഗബാധിതനായി മരിച്ചു

...തീമോത്തിയോസ് ...റെപ്പിസ്കോപ്പായോടു

...യിൽ സമാധാനമുണ്ടായിക്കാണണം ...ന്ന തിരുമേനിയുടെ ഏററം മുഖ്യമായ ... പ. അബ്ദേൽ മിശിഹാ പാത്രിയർക്കീസു ...വായെ ശീമയിലെ സുന്നഹദോസുകൂടി മുടക്കി എന്നും, അങ്ങനെ മുടക്കപ്പെട്ട പാത്രിയർക്കീസു മൂലമുണ്ടായ സ്ഥാനങ്ങൾ വ്യർത്ഥങ്ങളാണെന്നും ആയിരുന്നുവല്ലോ മലങ്കരയിൽ ഭിന്നതയുടെ കാലത്തെ ഒരു വിഭാഗത്തിന്റെ വാദഗതി. ഫർമാൻ പിൻവലിച്ചു എന്നല്ലാതെ മുടക്ക് എന്ന ഒരു സംഭവമുണ്ടായിട്ടില്ല എന്നു് തിരുമേനി ശെമ്മാശ്ശനായി ശീമയിൽ താമസിച്ചിരുന്നപ്പോൾതന്നെ മലങ്കരയിൽ മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായിക്കും കോനാട്ട് മല്പാനച്ചനും എഴുതിയിരുന്നതാണ്. പല സന്ദർഭങ്ങളിലും തിരുമേനി ഇതു് അസന്ദിഗ്ദ്ധമായി പ്രസ്താവിക്കാൻ മടിച്ചിട്ടില്ല. കാതോലിക്കാ ഭാഗത്തെ മേല്പട്ടക്കാരുടെ പൗരോഹിത്യത്തിന്മേലോ കാതോലിക്കാ സ്ഥാപനത്തിന്മേലോ കുറവാരോപിക്കാൻ പാടില്ലെന്നു വിവരിച്ചു മാർ യൂലിയോസ് ഏലിയാസ് മെത്രാപ്പോലീത്തായിക്കു തിരുമേനി സുദീർഘമായി എഴുതുകയും ചെയ്തിട്ടുണ്ട്. ഈ കത്തു് അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയിട്ടുമുണ്ട്. തുറന്ന ഹൃദയത്തോടുകൂടിയുള്ള ചർച്ചകളുടെ ഫലമായി പര്യവസാനിക്കാനുള്ളതേയുള്ളു ഇവിടത്തെ തർക്കങ്ങൾ എന്നു തിരുമേനിക്കു നല്ല ബോദ്ധ്യമുണ്ടായിരുന്നു.

മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ഭരണകാലം മുതൽ തീമോത്തിയോസ് തിരുമേനി സമാധാനയത്നങ്ങൾ നടത്തിവന്നു. ഈ യത്നങ്ങളിൽ പരേതനായ ശ്രീ പാലാമ്പടം തോമസ് വക്കീൽ, തിരുമേനിയോട് വളരെ സഹകരിച്ചും തിരുമേനിയെ പ്രോത്സാഹിപ്പിച്ചുമാണിരുന്നിട്ടുള്ളതു്. അന്ത്യാക്യാ സിംഹാസനവുമായുള്ള സ്നേഹബന്ധത്തിൽ നിന്നു് അന്യപ്പെട്ടുപോകുവാൻ മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായിക്കു തെല്ലും ആഗ്രഹമില്ലെന്നു് മാർ തീമോത്തിയോസ് തിരുമേനി മാർ ഏലിയാസ് ബാവായെ അദ്ദേഹം മലങ്കരയെത്തി കോലഞ്ചേരി പള്ളിയിൽ താമസിച്ചിരുന്നപ്പോൾ പ്രത്യേകം ധരിപ്പിക്കുകയും പാത്രിയർക്കീസും മെത്രാപ്പോലീത്തായും തമ്മിലുള്ള കൂടിക്കാഴ്ചയ്ക്കു കളമൊരുക്കുകയും ചെയ്തു.

1934-ൽ (കൊല്ലം-1109) മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമേനി കാലം ചെയ്തു. മോറാൻ മാർ ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനി മലങ്കരമെത്രാപ്പോലീത്താകൂടി ആയി 1934-ൽ (1110) കോട്ടയം എം. ഡി. സെമിനാരിയിൽ കൂടിയ അസ്സോസ്യേഷനാൽ തെരഞ്ഞെടുക്കപ്പെട്ടു. സമാധാനാലോചനകൾ വീണ്ടും ഉടലെടുത്തു. ഇതിലും മാർ തീമോത്തിയോസ് തിരുമേനിയും പാലാമ്പടം തോമസ് വക്കീലും ഗണ്യമായ പങ്കു വഹിച്ചു. പ. കാതോലിക്കാബാവാ തിരുമേനി ശീമയാത്രചെയ്തു് മാർ അപ്രേം പാത്രിയർക്കീസുമായി സമാധാനാലോചനകൾ നടത്തി. അതു ഫലപ്രാപ്തിയിലെത്താതെ മടങ്ങിപ്പോന്നു.

പാത്രിയർക്കീസ് ഭാഗത്തുനിന്നും പൗലൂസ് മാർ അത്താനാസ്യോസ് തിരുമേനിയെ 1935-ൽ കരിങ്ങാച്ച്ര വച്ചു മലങ്കര മെത്രാപ്പോലീത്താ ആയി തെരഞ്ഞെടുത്തു. ഇദ്ദേഹവും മററുംചേർന്നു് സമുദായക്കേസ് കോട്ടയം ജില്ലാക്കോടതയിൽ ഫയലാക്കുകയും ചെയ്തു.

മാർ തീമോത്തിയോസ് തിരുമേനിയുടെയും പാലാമ്പടം വക്കീലിന്റെയും സമാധാനാഭിലാഷം മന്ദീഭവിച്ചില്ല. ഒരു വട്ടമേശസമ്മേളനം കൂട്ടുവാൻ മാർ തീമോത്തിയോസ് തിരുമേനി രംഗവിധാനം ചെയ്തു (1117) സ്ഥലം ആലുവായൂണിയൻ ക്രിസ്ത്യൻ കോളേജ്. പ. കാതോലിക്കാബാവാ തിരുമേനിയും തിരുമേനിയുടെ കീഴുള്ള മെത്രാന്മാരും കോളേജിലെത്തി. ഇരുഭാഗത്തെ തിരുമേനിമാരും ചേർന്നു് ആരംഭിച്ച ആലോചനകൾ ആശാവഹമായി പുരോഗമിച്ചു. സഭാസമാധാനത്തെപ്രതി ഏററവും വലിയ ത്യാഗത്തിനു്-മനസാക്ഷിയിൽ കുത്തലുണ്ടായിട്ടുപോലും-പ. ബാവാ തിരുമേനി തയ്യാറായി. എങ്കിലും അതിനു ദൈവാനുവാദമില്ലാതിരുന്നതിനാലായിരിക്കണം അന്ത്യനിമിഷത്തിൽ ആലോചനകൾ തകർന്നു. വട്ടമേശസമ്മേളനയത്നം അന്ത്യമുഹൂർത്തത്തിൽ പരാജയമടഞ്ഞതു്, ആ സമ്മേളനത്തിനു സൂത്രധാരത്വം വഹിച്ച മാർ തീമോത്തിയോസ് തിരുമേനിയെ വളരെയധികം വ്യാകുലചിത്തനാക്കി. സമുദായക്കേസ്സിൽ കാതോലിക്കാഭാഗത്തുനിന്നും തിരുമേനിയെ സാക്ഷി ആക്കിയിരുന്നു. മൂവാററുപുഴ അരമനയിൽവച്ചു കമ്മീഷൻമൂലം വിസ്തരിച്ചു ഏറെത്താമസിയാതെ കണ്ടനാട്ട് ഇടവകയുടെ-തിരുമേനിയുടെ കീഴുള്ള-പള്ളിപ്രതിപുരുഷന്മാരുടെ-യോഗം മൂവാററുപുഴ അരമനയിൽ വിളിച്ചുകൂട്ടി. യോഗം പരിശുദ്ധ കാതോലിക്കാബാവായെ സ്വീകരിക്കാൻ ഏകകണ്ഠമായി തീരുമാനിച്ചു. ബാവാതിരുമേനിയെ ക്ഷണിച്ചു കൊണ്ടുവരുവാൻ കോനാട്ട് എബ്രഹാം കത്തനാർ, കരവട്ടു സൈമൺ കത്തനാർ എന്നിവരെ പള്ളിപ്ര



തിപുരുഷയോഗം അധികാരപ്പെടുത്തി. അവർ അന്നു തന്നെ കോട്ടയം എം. ഡി. സെമിനാരിയിൽ വന്നു പ. കാതോലിക്കാബാവാ തിരുമേനിയെ വിവരം ഉണർത്തിച്ചു. തിരുമേനി മൂവാററുപുഴയെത്തി. മെത്രാപ്പോലീത്തായും പള്ളിപ്രതിപുരുഷന്മാരും കത്തിച്ച മെഴുകുതിരികളോടെ പ. ബാവാ തിരുമേനിയെ സ്വീകരിച്ചു മൂവാററുപുഴ അരമനചാപ്പലിലേക്കു് ആനയിച്ചു സിംഹാസനത്തിൽ വാഴിച്ചു് ഒക്സിയോസ് പാടി. കാതോലിക്കാബാവാ തിരുമേനി മാർ തീമോത്തിയോസ് തിരുമേനിയെ സ്വീകരിച്ചു് അങ്കമാലി, കണ്ടനാട്ട് എന്നീ മെത്രാസനങ്ങളുടെമേൽ അദ്ദേഹത്തെ അധികാരപ്പെടുത്തി കല്പന കൊടുക്കുകയും ചെയ്തു.

ഇതു് അന്നത്തെ പാത്രിയർക്കീസ് കക്ഷിയിൽപെട്ടവർക്കു വളരെ കോപഹേതുകമായിത്തീർന്നു എന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. കണ്ടനാട്ട ഭദ്രാസന പൊതുയോഗത്തിന്റെ തീരുമാനവും നടപടികളും ആ ഇടവകയിൽപെട്ട പള്ളികളിൽ പലയിടത്തും ചോദ്യം ചെയ്യപ്പെട്ടു. അനുകൂലവും പ്രതികൂലവുമായ അഭിപ്രായങ്ങൾ. കാതോലിക്കായുടെ കീഴിൽപെട്ട മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായിക്കു ചില പള്ളികളിൽ പ്രവേശനം ദുഷ്കരമായി. പള്ളികളിൽനിന്നും കിട്ടേണ്ട വരുമാനങ്ങൾ വരാതായി. ഒരു പള്ളിയിൽവച്ചു് ദുഃഖവെള്ളിയാഴ്ചയുടെ രാത്രിയിൽ തിരുമേനി പീഡാവിധേയനാകയും ചെയ്തു. പക്ഷെ, താൻ സ്വീകരിച്ച നിലപാടിനെപ്പററി തിരുമേനിക്കു ചാരിതാർത്ഥ്യമാണു്. പ്രലോഭനങ്ങൾക്കോ പ്രകോപനങ്ങൾക്കോ, ജീവിതക്ലേശങ്ങൾക്കോ, തിരുമേനിയുടെ നിലപാടിനെ തട്ടിമറിക്കാൻ സാധിച്ചില്ല. ഒരു സഹദാ എന്നു പറയുവാൻ തക്ക അനുഭവങ്ങളിലൂടെ കടക്കേണ്ടിവന്നിട്ടും അദ്ദേഹം കുലുങ്ങിയില്ല.

വർഷങ്ങൾ നിരങ്ങിക്കൊണ്ടു മുമ്പോട്ടു നീങ്ങി. തിരുമേനി സമയം പാഴാക്കിയില്ല. പ്രാർത്ഥന, ഉപവാസം എന്നീ ദിനചര്യകളിൽ ആമഗ്നനായ ഒരു മഹർഷിശ്രേഷ്ഠനായി ദിവസങ്ങൾ കഴിച്ചുകൂട്ടി. അനേകം സൽഗ്രന്ഥങ്ങൾ എഴുതി. മതോപദേശപാലനം, സുന്നഹദോസുകളുടെ ചരിത്രം എന്നീ ഗ്രന്ഥങ്ങൾ രചിച്ചു ആണ്ടടക്കമുള്ള പുരാതന പ്രുംമൂനകൾ മുഴുവൻ സുറിയാനിയിൽനിന്നു മലയാളത്തിലേക്കു ഭാഷാന്തരം ചെയ്തു. സുറിയാനിഗാനങ്ങൾ പലതും തർജ്ജിമചെയ്തു. ഇതിനിടയിൽ കോട്ടയം തിയോളജിക്കൽ സെമിനാരിയിൽ ശെമ്മാശ്ശന്മാരെ സുറിയാനി പഠിപ്പിക്കാൻ പ. ബാവാതിരുമേനി പണ്ഡിതനായ മാർ തീമോത്തിയോസ് തിരുമേനിയെ നിയോഗിച്ചു. ആ ജോലി സ്തുത്യർഹമായി ... തുലോം ലളിതമായ ജീവി... പെരുമാററങ്ങളും ഒന്നു പ്രത്യേ...

1951-ൽ തുമ്പമൺ ഭദ്രാസന... ഗീവറുഗീസ് മാർ പീലക്സീനോസ് ... കുന്നംകുളത്തുവച്ചു പെട്ടെന്നു കാല... ചെയ്ത... കാതോലിക്കാബാവാ തിരുമേനി ആ ഇടവ... മാർ തീമോത്തിയോസ് തിരുമേനിയെ ഏല്പിച്ചു. 1953-ൽ മേല്പട്ടമേററ ദാനിയേൽ മാർ പീലക്സീനോസ് തിരുമേനി കുറേക്കാലത്തേക്കു് മാർ തീമോത്തിയോസ് തിരുമേനിയുടെ അസിസ്റ്റൻറായിട്ടാണിരുന്നതു്. മാർ തീമോത്തിയോസ് തിരുമേനി തുമ്പമൺ മെത്രാപ്പോലീത്താ ആയിരിക്കുമ്പോഴാണു് പത്തനംതിട്ട കാതോലി...റെറ് കോളേജ് സ്ഥാപിതമായതു്. കോളേജ് ഗവർണ്ണിംഗ് ബോർഡിന്റെ ആദ്യത്തെ വൈസ് ചെയർമാനും തിരുമേനി ആയിരുന്നു.

വീണ്ടും തിരുമേനി മൂവാററുപുഴ അരമനയിലെത്തി താമസം തുടങ്ങി. മൂവാററുപുഴ അരമന എന്നു പറഞ്ഞാൽ മൂവാററുപുഴ, എം.സി. റോഡിന്റെ തൊട്ടു കിഴക്കരികിൽ വളർന്നുനിൽക്കുന്ന കാപ്പിച്ചെടികളുടെ ഇടയിൽകൂടെ കാണപ്പെടുന്ന ഒരു ചെറിയ വീട്. അതു് ഒരു മെത്രാപ്പോലീത്തായുടെ ആസ്ഥാനമാണെന്നു് അറിയുമ്പോൾ അപരിചിതർ ആശ്ചര്യപ്പെട്ടുപോകും. സാമാന്യം നല്ല ഒരു പള്ളി ദർശനീയമായ സ്ഥാനത്തുണ്ട്. ഒരു അരമന എന്നതിനെക്കാൾ ഒരു പർണ്ണശാല എന്ന പേരായിരിക്കും ഈ അരമനയ്ക്കു ചേരുന്നതു്. മാർ തീമോത്തിയോസ് തിരുമേനിക്കു് സാമാന്യം നല്ല ഒരു അരമന വേണം; പലരും ആഗ്രഹിച്ചു; വിവരം തിരുമനസ്സറിയിച്ചു. സ്നേഹിക്കുന്നവരുടെ നിർബ്ബന്ധത്തിന്റെ മുമ്പിൽ എങ്ങനെയാണു പരാങ്മുഖത്വം കാണിക്കുക. ഒടുവിൽ ഒരു അരമന സ്ഥാപിക്കാൻ തിരുമേനി നിശ്ചയിച്ചു. പലരിൽനിന്നു് പണം പിരിച്ചും, തിരുമേനിയുടെ സ്വന്തംപണം ചെലവഴിച്ചും പള്ളിമുററത്തു വടക്കുപടിഞ്ഞാറുഭാഗത്തു് സാമാന്യം നല്ല നിലയിൽ ഒരു അരമന (ഒന്നാം നിലയേ പൂർത്തിയായുള്ളു.) പണി കഴിപ്പിച്ചു പ. കാതോലിക്കാബാവാ തിരുമേനി എഴുന്നള്ളി അതു കൂദാശ ചെയ്തു.

സംഭവബഹുലമായ ഏതാണ്ടു് അര നൂററാണ്ടുകാലത്തെ ചരിത്രത്തിനു നേതൃത്വംനല്കിയ പ. കാതോലിക്കാബാവാ തിരുമേനിക്കു കൂടെക്കൂടെ ഉണ്ടായിക്കൊണ്ടിരുന്ന വാർദ്ധക്യസഹജമായ ശരീരാസ്വാസ്ഥ്യങ്ങൾ തിരുമേനിയുടെ ആയുസ്സിന്റെ അന്ത്യം വിദൂരമല്ലെ

(ശേഷം നാലാം പേജിൽ)

ANKARA SABHA
...ാ Dated 11th April 1946—Registered No. K 24

## കാതോലിക്കാബാവാ തിരുമേനിയുടെ കബർ പണിക്കു സംഭാവന ചെയ്തവർ

| | Rs. | nP. |
|---|---|---|
| മിസ്സസ് അച്ചാമ്മ ഇട്ടൂപ്പ് | 10 | 00 |
| മി. ഫിലിപ്പ് ഈപ്പൻ | 5 | 00 |
| ,, സി. എം. ജോൺ | 25 | 00 |
| ,, കെ. വി ഐസക്ക് | 5 | 00 |
| ,, എം. ഓ. ഉമ്മൻ | 15 | 00 |
| ,, കെ. വി. മാത്യു | 20 | 00 |
| മിസ്സസ് അന്നമ്മ ജേക്കബ് | 11 | 00 |
| മി. പി. വി വർക്കി | 1 | 00 |
| ,, റ്റി. ഐ. ചാക്കോ | 10 | 00 |
| ,, കുര്യൻ ചെറിയാൻ | 5 | 00 |
| ,, എം ജെ. കോരുത് | 10 | 00 |
| ,, സി. സി. ജോസഫ് | 25 | 00 |
| ,, എം. എം മാത്യു, മദ്രാസ് | 350 | 00 |
| ,, പി. സി. കോശി | 50 | 00 |
| മിസ്സസ് പി. സി. ചെറിയാൻ–മടക്കാനി | 100 | 00 |
| മി. ജി ജോൺ | 1 | 00 |
| ,, സ്കറിയാ ചെമ്മരപ്പള്ളി | 5 | 00 |
| ,, കെ. ഐ. ചാക്കോ | 5 | 00 |
| ,, ജോൺമാത്യു | 25 | 00 |
| ,, പി. വി. മാത്യു, ആന്ധ്രാ | 5 | 00 |
| റവ. ഡീക്കൻ റ്റി. ജി. സഖറിയാ | 25 | 00 |
| മി. പി.സി. കുര്യൻ അസി. എൻജിനീയർ | 10 | 00 |
| ,, കെ. ഇ. മാത്യു | 5 | 00 |
| ,, കെ. വി. പൗലൂസ് | 1 | 00 |
| ,, പി കെ. പുന്നൂസ് | 25 | 00 |
| ആകെ. | 749 | 00 |

(തുടരും)

### വാർത്തകളും കുറിപ്പുകളും

(6–ാം പേജിൽ നിന്നും തുടർച്ച)

സെക്രട്ടറിമാരുടെ ഒരു സമ്മേളനം ഈ മെയ് 3–ാംതീയതി ദേവലോകം അരമനയിൽവച്ചു ഭദ്രാസനസെക്രട്ടറി റവ. ഫാദർ സി.എം. ജോണിന്റെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. സെക്രട്ടറിമാർ തങ്ങൾ പ്രതിനിധീകരിക്കുന്ന സമാജങ്ങളെപ്പറ്റി യോഗത്തിൽ റിപ്പോർട്ടു ചെയ്തു. ഇപ്പോൾ ക്രമമായി നടക്കുന്നില്ലാത്ത സമാജങ്ങളും മുടക്കംകൂടാതെ നടത്തിക്കൊണ്ടുപോകുവാൻ വേണ്ടതു ചെയ്യണമെന്നു തീരുമാനിച്ചു.

....0....



Edited Printed and Published by the Rev. Fr. T.C. Jacob at the Basil Press, Kottayam